

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 06 No. 35 THE ONLINE OFFICIAL NEWS BULLETIN 2023 August 26

## SEASON OF TRANSFIGURATION തേജസ്കരണകാലം ܥܕܢܐ ܕܓܠܝܢܐ

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 27 2nd Sunday after Shunoyo ♪4 | 28 ♪8 | 29 Comme. of St. John the Baptist ♪4 | 30 Mar Gabrieal Episcopa ✠ (Kottayam Chariya Palli) ♪8 | 31 43rd Memorial of Parettu Mathews Mar Ivanios ✠ (Pampadi Dayara) ♪4 | 1 ♪8 | 2 149th Memorial of Yuyakin Mar Koorilose Metropolitan ✠ (Marthoman Palli, Mulanthuruthi) ♪4 |



തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തയുടെ അഞ്ചാം ഓർമ്മപ്പെരുന്നാൾ കൊണ്ടാടി. പ. മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവ വിശുദ്ധ കുർബാനയ്ക്ക് മുഖ്യകാർമികത്വം വഹിച്ചു. യൂഹാനോൻ മാർ പോളികാർപോസ്, എബ്രഹാം മാർ എപ്പിപ്പാനിയോസ്, മാത്യൂസ് മാർ തേവോദോസിയോസ്, ജോഷ്വാ മാർ നിക്കോദിമോസ്, ഡോ. മാത്യൂസ് മാർ തീമോത്തിയോസ് എന്നിവർ സഹകാർമികരായിരുന്നു.



കോട്ടയം എം. ഡി സെമിനാരി കോമ്പൗണ്ടിൽ സ്ഥിതിചെയ്യുന്ന എം.ഡി. കോമ്മേഴ്സ്യൽ സെന്ററിന്റെ മൂന്നാം നിലയുടെ കൂദാശയും ഉദ്ഘാടനവും പ. ബസേലിയോസ് മാർത്തോമാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ നിർവഹിച്ചു. ഡോ. യൂഹാനോൻ മാർ ദിയസ്കോറോസ് മെത്രാപ്പോലീത്ത, വൈദിക ട്രസ്റ്റി ഫാ. തോമസ് വർഗീസ് അമയിൽ, അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, എം.ഡി ഉപസമിതി കൺവീനർ എ. കെ ജോസഫ്, പഴയ സെമിനാരി മാനേജർ ഫാ. ജോബിൻ, കാതോലിക്കേറ്റ് ഓഫീസ് സെക്രട്ടറി ഫാ. സജി യോഹന്നാൻ, ഫാ. സൈബു. എം. സഖറിയാ, ഫാ. ജോസഫ്, പി. എം തോമസ്, കെ. സി. ദാനിയൽ എന്നിവർ സംബന്ധിച്ചു.



## ലളിത ജീവിതം പ്രാർഥനയാക്കിയ ആത്മീയാചാര്യനു വിട

ശാസ്താംകോട്ട: ലളിത ജീവിതം പ്രാർഥനയാക്കിയ ആത്മീയാചാര്യനു നാട് വിടചൊല്ലി. സഖറിയ മാർ അന്തോണിയോസിന്റെ കബടറക്കം പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായുടെ മുഖ്യകാർമികത്വത്തിൽ ശാസ്താംകോട്ട മൗണ്ട് ഹോറേബ് ദയറായിലെ മാർ ഏലിയ ചാപ്പലിൽ ഓഗസ്റ്റ് 22-നു വൈകിട്ട് മൂന്നരയോടെ നടന്നു.

മാർ അന്തോണിയോസിന്റെ ആത്മീയ ഗുരുവായ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ കബറിടത്തിനു തൊട്ടടുത്താണ് മാർ അന്തോണിയോസിനും അന്ത്യവിശ്രമ സ്ഥലം ഒരുക്കിയത്. അന്ത്യോപചാരമർപ്പിക്കാൻ വിശ്വാസ സഹസ്രം എത്തിയിരുന്നു. രാവിലെ ഡോ. ജോസഫ് മാർ ദിവന്നാസിയോസിന്റെ നേതൃത്വത്തിൽ കുർബാനയും തുടർന്ന് സംസ്കാര ശുശ്രൂഷകളും നടന്നു. ഉച്ചയ്ക്കു രണ്ടു മണിയോടെയാണ് സമാപന ശുശ്രൂഷ തുടങ്ങിയത്.

ആരാധനയെക്കുറിച്ച് ആഴമായ ഉൾബോധമുള്ള വ്യക്തിയായിരുന്നു മാർ അന്തോണിയോസെന്ന് പ. കാതോലിക്കാ ബാവാ അനുസ്മരണ പ്രസംഗത്തിൽ പറഞ്ഞു. ആരാധന സംബന്ധിച്ച സംശയങ്ങളിൽ സഭയിലെ അവസാന വാക്കായാണ് അദ്ദേഹത്തെ കരുതിയിരുന്നത്. സഭാചരിത്രം ഉൾപ്പെടെ ചരിത്രപരമായ കാര്യങ്ങളിൽ അപാര പാണ്ഡിത്യമുണ്ടായിരുന്നു. ഓർത്തഡോക്സ് സഭാ പാരമ്പര്യത്തിൽ വിശ്വാസികളെ ഒന്നിച്ചു നിർത്താനുള്ള ചരിത്രാവബോധവുമുണ്ടായിരുന്നു. ഒരു സന്യാസി എപ്രകാരമായിരിക്കണമെന്നതു ജീവിച്ചു കാട്ടിയ മഹത് വ്യക്തിയിരുന്നു മാർ അന്തോണിയോസെന്നും ബാവാ അനുസ്മരിച്ചു.

ബാവായ്ക്കൊപ്പം 1991-ൽ മെത്രാപ്പൊലീത്താ സ്ഥാനത്തേക്ക് അഭിഷിക്തനായ അഞ്ചു പേരിൽ ഒരാളാണ് സഖറിയ മാർ അന്തോണിയോസ്.

Published by Dr. Yuhanon Mar Diascoros Metropolitan on behalf of MOSC Media Department




## ആദരാഞ്ജലികളുമായി പ്രമുഖർ

കൊല്ലം: ലത്തീൻ കത്തോലിക്കാ സഭ പുനലൂർ രൂപതാ ബിഷപ് സെൽവിസ്റ്റർ പൊന്നുമുത്തൻ, മാർത്തോമ്മാ സഭയിലെ ജോസഫ് മാർ ബർണബാസ് സഫ്രഗൻ മെത്രാപ്പൊലീത്താ, മലങ്കര കത്തോലിക്കാ സഭ തിരുവല്ല അതിരൂപത ആർച്ച് ബിഷപ് തോമസ് മാർ കൂറിലോസ്, എംപിമാരായ എൻ.കെ പ്രേമചന്ദ്രൻ, കൊടിക്കുന്നിൽ സുരേഷ്, എംഎൽഎമാരായ പി. സി. വിഷ്ണുനാഥ്, കോവൂർ കുഞ്ഞുമോൻ, മുൻ മന്ത്രിമാരായ ഷിബു ബേബി ജോൺ, ജെ. മേഴ്സിക്കുട്ടിയമ്മ തുടങ്ങിയവർ സഖറിയാ മാർ അന്തോണിയോസിന് അന്ത്യോപചാരം അർപ്പിച്ചു.

കബറടക്ക ശുശ്രൂഷകളിൽ ഓർത്തഡോക്സ് സഭയിലെ ഡോ. തോമസ് മാർ അത്തനാസിയോസ്, കുര്യാക്കോസ് മാർ ക്ലിമ്മീസ്, ഡോ. സഖറിയ മാർ നിക്കോളാവോസ്, ഗീവർഗീസ് മാർ കൂറിലോസ്, ഗബ്രിയേൽ മാർ ഗ്രിഗോറിയോസ്, യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, യൂഹാനോൻ മാർ പോളിക്കാർപ്പോസ്, മാത്യൂസ് മാർ തേവോദോസിയോസ്, യാക്കോബ് മാർ ഐറേനിയസ്, ഏബ്രഹാം മാർ എപ്പിഫാനിയോസ്, മാത്യൂസ് മാർ തിമോത്തിയോസ്, അലക്സിയോസ് മാർ യൗസേബിയോസ്, യൂഹാനോൻ മാർ ദിയസ്കോറസ്, യൂഹാനോൻ മാർ ദിമെത്രയോസ്, യൂഹാനോൻ മാർ തേവോദോറസ്, യാക്കോബ് മാർ ഏലിയാസ്, ജോഷ്വ മാർ നിക്കോദിമോസ്, സഖറിയാസ് മാർ അപ്രേം, ഗീവർഗീസ് മാർ പീലക്സിനോസ്, ഗീവർഗീസ് മാർ



## ഉത്തമ സഹപാഠി

### ഫാ. ഡോ. ജേക്കബ് കുര്യൻ

യേശുക്രിസ്തു നഷ്ടപ്പെട്ട ആടിനെ തേടുന്ന ഇടയനെക്കുറിച്ച് ഉപമ പറഞ്ഞു. നമ്മുടെ കാലം, നഷ്ടപ്പെട്ട ഇടയനെക്കുറിച്ച് തേങ്ങുന്ന ആടുകളുടെ കഥ പറയുന്നു. മാർ അന്തോണിയോസ് പിതാവ് തന്റെ ആടുകളുടെ കൂടെ എപ്പോഴും ആയിരുന്നു. അവരെ പരിചരിച്ചുകൊണ്ടിരിക്കുന്നത് ഒരു വേറിട്ട കാഴ്ചയാണ്. അദ്ദേഹം ഇതുവരെയും എടുക്കാത്ത പാസ്പോർട്ട് ആ കാഴ്ചയുടെ വാതായനവുമാണ്. വൈദികസെമിനാരിയിൽ ആ പിതാവിനോടൊപ്പം ഒരേ ബാച്ചിൽ പഠിക്കുവാൻ എനിക്കും ഭാഗ്യമുണ്ടായി. സഹപാഠികളിൽ പലരും, മാത്രമല്ല ശിഷ്യഗണങ്ങളിൽ പലരും പിന്നീട് വലിയവരായപ്പോൾ, പഴയ സഹപാഠിയേയും പഴയ ഗുരുവിനെയും അങ്ങനെയൊരു ബന്ധത്തിൽ ഓർമ്മിക്കുവാനും പറയുവാനും മടിച്ചിട്ടുള്ളത് ഒരു സ്വകാര്യ ദുഃഖം മാത്രം. അതിനിടയിൽ ഒരു സ്വകാര്യ പുകഴ്ചയാണ്, അന്തോണിയോസ് പിതാവ് സഹപാഠികളെ സ്നേഹപൂർവ്വം സഹപാഠികളായി അനുസ്മരിച്ച് സംസാരിച്ചിട്ടുള്ളത്. ശ്രീകൃഷ്ണൻ ആശ്ലേഷിച്ച പഴയ സഹപാഠി സുധർമ്മാവിന്റെ ആനന്ദം പോലെയാണത്.

ഭാരതവർഷത്തിലെ പൂർവരാമൃഷീന്ദ്രന്മാരുടെ പൈതൃകം പേറുന്ന അഭിവന്ദ്യ അന്തോണിയോസ് പിതാവെന്ന ഗുരുവിനെ ഉത്തിഷ്ഠതയോടും ജാഗ്രതയോടും പ്രാപ്യവരാനിബോധനയോടും കൂടി പ്രണമിക്കുന്ന ഒരു വിനീത ശിഷ്യരാകണം നാം.



മെത്രാപ്പോലീത്താ സ്ഥാനാരോഹണം.



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




വിശ്വാസ പഠനം



# ആരാധനയും അംശവസ്ത്രങ്ങളും

## ഡോ. ഗീവർഗീസ് യൂലിയോസ് മെത്രാപ്പോലീത്താ

*വി. കുർബ്ബാന: പൗരസ്ത്യ ക്രൈസ്തവ സഭാപാരമ്പര്യത്തിൽ* എന്ന ഫാ. ഡോ. ജോർജ്ജ് കോശിയുടെ പുസ്തകത്തിന്റെ മൂന്നാം അദ്ധ്യായത്തിന് അദ്ദേഹം 'ആരാധനയും അംശവസ്ത്രങ്ങളും' എന്ന ശീർഷകം നൽകിരിക്കുന്നു. 57 പേജിൽ ഏറെ സംഗതമായ 133 കുറിപ്പുകളോടെയാണ് അതിസൂക്ഷ്മമായ പഠനം നടത്തിയിരിക്കുന്നത്.

'ക്രിസ്തു സ്വർഗ്ഗത്തിൽ നിന്നും അവരോഹണം ചെയ്ത തിരുവസ്ത്രവും അനശ്വരതയുടെ ആവരണവും ശക്തിയും മഹത്വവും പകരുന്ന ആത്മീയ ആഹ്ലാദത്തിന്റെ കവചവുമാണ്' എന്ന അലക്സാണ്ട്രിയായിലെ വി. കൂറിലോസിന്റെ പ്രസിദ്ധമായ വാക്കുകൾ ഉദ്ധരിച്ചുകൊണ്ടാണ് അദ്ദേഹം ആരംഭിക്കുന്നത്.

ആരാധനാ ആലയവും കാർമ്മികനും സ്വർഗ്ഗീയമായ വേഷവിധാനങ്ങളിൽ ആയിരിക്കണമെന്ന തത്വം പഴയനിയമ സമാഗമനകൂടാരവും പൗരോഹിത്യ വസ്ത്രവിധാനങ്ങളും അവയുടെ വെണ്മ, ഭംഗി, നിറങ്ങളുടെ പ്രാധാന്യം എന്നിങ്ങനെ ഏറെ വിവരണത്തോടെ പുറപ്പാടു പുസ്തകം പ്രതിപാദിക്കുന്നുണ്ടല്ലോ. മറുരൂപമലയിലെ ശുഭ്രശോഭാ സമ്പൂർണ്ണതയിൽ പരിശുദ്ധ സഭ മഹത്വം അണിഞ്ഞ് നിൽക്കുന്നു. ആത്മിക നേതൃസ്ഥാനത്തു നിലകൊള്ളുന്നവരുടെ സ്ഥാനം, നിയോഗം, ഉത്തരവാദിത്തം (dignity, Authority and responsibility) എന്നിവ അനുസരിച്ച് പരിശുദ്ധ സഭ വിഭാവനം ചെയ്യുന്ന വിശുദ്ധ വസ്ത്രങ്ങൾ ആരാധനാസമയത്ത് കാർമ്മികർ ധരിക്കണമെന്ന് വി. യാക്കോബ് തന്നെ നിർദ്ദേശിക്കുന്നതായി ഡോ. ബേബി വർഗീസ് അച്ചൻ ചൂണ്ടിക്കാണിക്കുന്നുവെന്നും അച്ചൻ രേഖപ്പെടുത്തുന്നു.

വി. അപ്പോസ്തോലന്മാരുടെ കാലം മുതൽ പീഡനം അനുഭവിച്ചിരുന്ന സഭയിലെ രഹസ്യത്തിൽ നടക്കുന്ന കൂദാശകളിൽ പുരോഹിതസ്ഥാനികൾ ധരിച്ചിരുന്ന ലളിതമായ വേഷവിധാനങ്ങളും പിൽക്കാലത്ത് സഭയ്ക്ക് സ്വാതന്ത്ര്യവും സ്വീകാര്യതയും ലഭ്യമായപ്പോൾ ഏതുവിധം രാജകീയമായിത്തീർന്നുവെന്ന് വിശദമായ ഒരു പഠനം തന്നെ ബഹു. അച്ചൻ അവതരിപ്പിക്കുന്നുണ്ട്. നാലാം നൂറ്റാണ്ടു മുതലെങ്കിലും പൗരസ്ത്യ സഭകളിൽ മേൽപട്ടക്കാർക്കും, പട്ടക്കാർക്കും, ശെമ്മാശന്മാർക്കും, അവരവരുടെ സ്ഥാനമനുസരിച്ച് അംശവസ്ത്രങ്ങൾ ഉണ്ടായിരുന്നുവെന്ന് സ്വർണ്ണനാവുകാരനായ മാർ ഈവാനിയോസ് (347-407) രേഖപ്പെടുത്തുന്നുണ്ട്. തികഞ്ഞ സന്യാസിയും ദൈനംദിന ജീവിതത്തിൽ ഏറെ ലാളിത്യം പാലിച്ചിരുന്നവരും ആരാധനാവേളകളിൽ ദൈവതേജസ്സിന്റെ പ്രതീകമായി ശ്രേഷ്ഠവും ശബളിമയുള്ളതുമായ അംശവസ്ത്രങ്ങൾ ധരിച്ചിരുന്നതിന്റെ വലിയ ഉദാഹരണമാണ് വലിയ മാർ ബസേലിയോസ് (കപ്പദോക്യ).

ഓരോ ദേശത്തിന്റെയും സംസ്കാരിക പാരമ്പര്യങ്ങളും കാലാവസ്ഥയുമനുസരിച്ച് ആരാധനാ വേഷവിധാനങ്ങൾ ക്രമീകരിക്കപ്പെട്ടിട്ടുണ്ട്. എന്നാൽ അംശവസ്ത്രത്തിന്റെ ലക്ഷ്യം അവ "മഹത്വത്തിനും അലങ്കാരത്തിനും" ആയിരിക്കണമെന്ന പഴയനിയമതത്വം (പുറ. 28:2) പൊതുവേ പാലിക്കപ്പെടാറുണ്ട്. പുരോഹിതൻ ദൈവസന്നിധിയിൽ നിൽക്കുമ്പോൾ അവന്റെ വസ്ത്രധാരണം വിശ്വാസികളെ മുഴുവൻ പ്രതിനിധീകരിക്കുന്നതായിയിരിക്കണമെന്ന യഹൂദ മതചിന്തയും ക്രൈസ്തവ പൗരോഹിത്യ വസ്ത്രധാരണത്തിൽ അന്തർലീനമായിട്ടുണ്ടെന്നും ബ. അച്ചൻ ഓർമ്മിപ്പിക്കുന്നു.

വി. കുർബ്ബാനയുൾപ്പെടെ പ. റൂഹാ ആഹ്വാനം നടത്തുന്ന എല്ലാ കൗദാശിക സന്ദർഭങ്ങളിലും പുരോഹിതർ അംശവസ്ത്രങ്ങൾ പൂർണ്ണമായും ധരിക്കേണ്ടതാണ്. അർത്ഥവത്തായ പ്രാർത്ഥനകൾ ചൊല്ലി ധ്യാനാത്മകമായി അവ ധരിക്കുന്നതിലൂടെ വ്യക്തി പൂർണ്ണമായും രൂപാന്തരപ്പെടുകയാണ്.

എന്നാൽ പൗരോഹിത്യ സ്ഥാനലബ്ധിയിൽ അംശവസ്ത്രങ്ങൾ കാർമ്മികനിൽ നിന്നും സ്വീകരിച്ച് പരസ്യമായി ധരിക്കുന്നതു കാണാം. ആയത് ആ സ്ഥിതിക്ക് സ്ഥാനവസ്ത്രങ്ങൾ നൽകുവാൻ ചുമതലപ്പെട്ടിരിക്കുന്ന മേൽപട്ടക്കാരൻ വിശ്വാസസമൂഹത്തിന്റെ സാക്ഷ്യത്തോടെ സഭയ്ക്കായി സഭാമദ്ധ്യത്തിൽ വച്ച് നൽകിയിരിക്കുന്നു എന്നതിന്റെ തെളിവിനായിട്ടാണ്. കടയിൽ കയറി കുപ്പായം തയ്പ്പിച്ച് വീട്ടിൽ വച്ചോ മറ്റ് എവിടെയെങ്കിലും വെച്ചോ സ്വയം അണിയുകയോ സഭയുടെ നേർ സാക്ഷ്യത്തോടെ അല്ലാതെ ആരെയെങ്കിലും അണിയിപ്പിക്കുകയോ ചെയ്താൽ അവൻ പുരോഹിത സ്ഥാനിയാകുന്നില്ലെന്നു മാത്രമല്ല; ദൈവകോപം ക്ഷണിച്ചു വരുത്തുകയും ചെയ്യും എന്ന് സാരം.




അംശവസ്ത്രങ്ങൾ ഓരോന്നും ധരിക്കുന്നത് ആ അംശവസ്ത്രത്തിന്റെ പ്രാധാന്യത്തെ കാണിക്കുന്ന സങ്കീർത്തന ഭാഗങ്ങൾ ധ്യാനിച്ചുകൊണ്ടാണ്. പ്രധാന അംശവസ്ത്രം ധരിക്കുന്നതിന് മുമ്പ് ഒരു മേൽപട്ടക്കാരനോ സീനിയർ പുരോഹിതനോ ഉണ്ടെങ്കിൽ അദ്ദേഹത്തെക്കൊണ്ട് വാഴ്ത്തുകയും (അദ്ദേഹം രണ്ടു തവണ കുരിശുവരച്ച് വാഴ്ത്തുന്നു) പിന്നെ സ്വയം വാഴ്ത്തുകയും (ഒരു തവണ കുരിശു വരയ്ക്കുന്നു) ചെയ്തശേഷം മേൽപട്ടക്കാരന്റെ കൈമുത്തി അവ (കാപ്പ) ധരിക്കുകയും ചെയ്യുന്നതു കാണാം. സഭയുടെ അനുഗ്രഹം, അനുവാദം, ഗുരുകൃപ എന്നിവയ്ക്കുള്ള മാർഗ്ഗമായാണ് ഇവ ചെയ്യുന്നത്. സ്വയം പ്രാർത്ഥിച്ച് കാപ്പ ധരിക്കുമ്പോൾ പട്ടം കൊടുത്ത മെത്രാപ്പോലീത്തായെ മനസ്സിൽ ധ്യാനിച്ചുകൊണ്ട് ആയത് ചെയ്യുന്നവരും ഉണ്ട്. ഓരോ തവണയും അംശവസ്ത്രങ്ങൾ ധരിക്കുമ്പോൾ ആദ്യം അവ ധരിച്ച അതേ അനുഭവവും വിശുദ്ധിയും നിലനിർത്തുവാൻ ഈ ധ്യാനം ഉപകരിക്കും.

### 1. ശുശ്രൂഷ കുപ്പായം

ശെമ്മാശൻ, പുരോഹിതൻ, മഹാപുരോഹിതൻ എന്നിവർ മാത്രമല്ല, വി. മദ്ബഹായിൽ പ്രവേശിക്കുന്ന ഏവരും വി. മാമ്മോദീസായാൽ നമുക്ക് ലഭിച്ചിരിക്കുന്ന മഹത്വകരവും നാശരഹിതവുമായ ഈ വസ്ത്രം വിശുദ്ധിയോടെ ധരിച്ചിരിക്കണം. ഇത് മാലാഖമാരുടെ ശോഭയേറിയ ശുഭ്രവസ്ത്രമാണ്, മറുരൂപമലയിലെ വെണ്മയുടെ വസ്ത്രമാണ്. പുനരുത്ഥാനവേളയിലെ മാലാഖമാർ പ്രത്യക്ഷപ്പെട്ടത് ശുഭ്രവസ്ത്രധാരികളായിട്ടാണ് (മത്തായി 28:3). സ്വർഗ്ഗാരോഹണത്തിന് സാക്ഷ്യം വഹിച്ചവരും വെള്ളവസ്ത്ര ധാരികളായ രണ്ട് പുരുഷന്മാരാണ് (അപ്പോ. പ്ര. 1:10-11). എന്നു വേണ്ട "അവർ യോഗ്യന്മാരാകയാൽ വെള്ള ധരിച്ചുകൊണ്ട് എന്നോടുകൂടെ നടക്കും. ജയിക്കുന്നവർ വെള്ളയുടുപ്പു ധരിക്കും എന്നിങ്ങനെ വെളിപ്പാടു പുസ്തകത്തിലും (3:5) പ്രത്യേകം പരാമർശിക്കുന്നു.

വീണുപോയ മനുഷ്യന് ക്രിസ്തുവിലൂടെ തിരികെ ലഭിച്ച വീണ്ടെടുപ്പിന്റെയും സ്വാതന്ത്ര്യത്തിന്റെയും പ്രതീകമായ മഹത്വത്തിന്റെ അങ്കിയാണ്, "അബ്ബാ പിതാവേ" എന്ന് വിളിക്കുവാനുള്ള പുത്രത്വത്തിന്റെ കല്യാണവസ്ത്രമാണ് ഈ വെള്ള നിലയങ്കി എന്നതിനാൽ വി. മാമോദീസാ സ്വീകരിച്ചിട്ടുള്ള എല്ലാ വിശ്വാസികളും അവരുടെ 'രാജകീയ-പുരോഹിതസ്ഥാനവും വി. ജന



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




മെന്ന അവകാശവും' ഓർത്തുകൊണ്ട് ആരാധനാ സമയത്ത് വെള്ളവസ്ത്രം ധരിക്കണമെന്ന നിർബന്ധം ഉണ്ടായിരുന്നു.

എത്ര പ്രൗഢമോ, ആഡംബരമോ, ആധുനികമെന്ന ഭാവത്തിൽ ഇന്നത്തെ തലമുറയിൽ പലരും ധരിക്കുന്ന കീറിയതും നരച്ചതും അങ്ങുമിങ്ങുമെത്താത്തതുമായ വിഡ്ഢിവേഷങ്ങളോ ഒക്കെ ധരിച്ചാലും അവയുടെ മുകളിൽ ശരീരം മുഴുവൻ ചുറ്റുന്ന ഒരു വെള്ള തൂവാല അണിയുമ്പോൾ ആരാധനാ വേളകളിൽ സമത്വത്തിന്റെ എളിമയും വെണ്മയും ഉണ്ടാകുന്നു എന്നതിനാൽ എത്യോപ്യൻ ഓർത്തഡോക്സ് സഭയിലും മറ്റ് പല സഭകളിലും അവർ വലിയ വെള്ളത്തൂവാലകൊണ്ട് ആരാധനാ സമയത്ത് തങ്ങളെതന്നെ ചുറ്റി ഏറെ ഭയഭക്തിയോടെ അതിൽ സംബന്ധിക്കുന്നത് കാണാം.

പുരോഹിതസ്ഥാനികൾ പൗരോഹിത്യത്തിന്റെ അടിസ്ഥാനവേഷമായ വെള്ളകുപ്പായം ധരിക്കുന്നതിനു മുമ്പായി രണ്ട് പ്രാർത്ഥനകൾ ചൊല്ലുന്നു. അവൻ കൈകൾ കഴുകി സാധാരണ വസ്ത്രങ്ങൾ മാറ്റിക്കൊണ്ട്, “ദൈവമായ കർത്താവേ! അനേകമായ എന്റെ ദുഷ്ടപ്രവൃത്തികൾ മുഖേന സാത്താൻ എന്നെ ധരിപ്പിച്ചിട്ടുള്ള മലിന വസ്ത്രങ്ങളെ എന്നിൽ നിന്ന് ഉരിഞ്ഞ്, നിന്റെ ബഹുമാന്യതയുടെ ശുശ്രൂഷയ്ക്കും തിരുനാമമഹത്വത്തിനും ഉചിതമായ വിശേഷ വസ്ത്രങ്ങൾ എന്നെ ധരിപ്പിക്കണമെ” എന്നും വീണ്ടും വെള്ള ളോഹമേൽ മൂന്നു കുരിശടയാളങ്ങൾ വരച്ചുകൊണ്ട്: “ദൈവമായ കർത്താവേ! വിശുദ്ധാത്മ ശക്തിയാൽ അനശ്വരമായ വസ്ത്രം എന്നെ ധരിപ്പിക്കണമെ. പിതൃപുത്ര പരിശുദ്ധാത്മാവേ! ആയുഷ്ക്കാലം മുഴുവനും സത്യവിശ്വാസത്തിൽ നിർമ്മലവും ചൊവ്വുള്ളതുമായ നടപടികളോടുകൂടി ജീവിക്കുവാൻ കൃപ നൽകുകയും ചെയ്യണമെ” എന്നുമാണ് ഏറെ പ്രാധാന്യം അർഹിക്കുന്ന ഈ ധ്യാന പ്രാർത്ഥനകൾ.

## 2. ചെരിപ്പ്

“നേരത്തെ കാൽ വൃത്തിയായി കഴുകി കാലുറയും ചെരിപ്പും പ്രാർത്ഥന ചൊല്ലി ധരിക്കുന്നു” എന്ന് ശുശ്രൂഷ സംവിധാന സഹായിയിൽ അഭി. യൂഹാനോൻ മാർ സേവേറിയോസ് തിരുമേനി പിതാക്കന്മാരെ ഉദ്ധരിച്ചുകൊണ്ട് ഓർമ്മിപ്പിക്കുന്നുണ്ട്. യഹൂദർ പെസഹാ ഭക്ഷിച്ചത് പാദരക്ഷകൾ അണിഞ്ഞാണെന്നും (‘അരകെട്ടിയും, കാലിനു ചെരിപ്പിട്ടു...” പുറ. 12:11) അവ സന്തോഷം, സ്വാതന്ത്ര്യം, അധികാരം, അവകാശം എന്നിവയുടെ പ്രതീകമാണെന്നും (രൂത്ത് 4:7, സങ്കീ. 60:8, 108:9) മറ്റും പഴയനിയമ ചിന്തയിൽ ഉണ്ട്. അനുതപിച്ച് മടങ്ങി വന്ന ‘മുടിയൻ പുത്രനെ’ ചെരിപ്പണിയിക്കുവാൻ (ലൂക്കോസ് 15:22) പിതാവ് കല്പിക്കുന്നതും, സമാധാന സുവിശേഷത്തിനുള്ള ഒരുക്കമായി കാലിൽ ചെരിപ്പിടുന്നതുമായ (എഫേ. 6:15) ആശയം പൗലോസ് ശ്ലീഹായും രേഖപ്പെടുത്തുന്നുണ്ട്. എന്നാൽ “നീ നിൽക്കുന്ന സ്ഥലം വിശുദ്ധമാകയാൽ കാലിൽ നിന്നും ചെരിപ്പ് അഴിച്ചുകളയുക” എന്ന അടിസ്ഥാനപ്രമാണം (പുറ. 3:5) ഓർത്ത് ആദ്യം അശുദ്ധമായ ‘ചെരിപ്പും നടത്തവും’ കാർമ്മികൻ ഉപേക്ഷിക്കണം. തുടർന്ന് “ദൈവമായ കർത്താവേ! സർപ്പങ്ങളേയും തേളുകളേയും ശത്രുവിന്റെ സർവ്വശക്തിയേയും എന്നേക്കും ചവിട്ടികളയുവാൻ തക്കവണ്ണം സമാധാന സുവിശേഷത്തിനുള്ള സന്നദ്ധതയാൽ എന്നെ ചെരിപ്പിടുവിക്കണമെ” എന്ന പ്രാർത്ഥനയോടെ (സങ്കീ. 44:5) ആദ്യം ഇടത്തുകാലിലും വീണ്ടും “ദൈവമായ കർത്താവേ! നിന്റെ ജ്ഞാനത്തിന് എതിരായി ഉയരുന്ന സകല ഉന്നതഭാവത്തെയും എന്റെ പാദത്തിൻകീഴിൽ നീ താഴ്ത്തുകയും നിന്റെ സഹായങ്ങളാൽ എന്നേക്കും ജഡികവികാരങ്ങളെ കീഴടക്കുവാൻ എന്നെ പ്രാപ്തനാക്കുകയും ചെയ്യണമെ” എന്ന പ്രാർത്ഥനയോടെ വലത്തുകാലിലും പുരോഹിതൻ ചെരിപ്പ് അണിഞ്ഞുകൊണ്ട് (2 കൊരി. 10:15) പൂർണ്ണ ധ്യാനത്തിലും ഒരുക്കത്തിലുമാണ് ബലിയർപ്പണത്തിനായി പുരോഹിതൻ വിശുദ്ധ മദ്ബഹായുടെ പ്രവേശന കവാടത്തിൽ എത്തേണ്ടത്!

വിവിധ ക്രൈസ്തവ സഭകളിൽ ചെരിപ്പുധാരണത്തെ കുറിച്ച് വിവിധ പാരമ്പര്യങ്ങൾ ഉണ്ടെന്നും ഉദാഹരണത്തിന് അർമേനിയൻ സഭയിൽ പുരോഹിതർ ആരാധനയ്ക്ക് ചെരിപ്പു ഉപയോഗിക്കുന്നില്ലെന്നുമൊക്കെ അച്ചൻ രേഖപ്പെടുത്തുന്നുണ്ട്. കൂടാതെ കാർമ്മികന്റെ വലത്തുവശം എപ്പോഴും ദൈവസാന്നിധ്യവും പരിശുദ്ധന്മാരുടെ ശുദ്ധിമതികളുടെയും മാദ്ധ്യസ്ഥവും നിറഞ്ഞു നിൽക്കുന്നതിനാലും നമ്മുടെ ബലഹീനതയെ എപ്പോഴും ഓർക്കുവാനുമായിട്ട് പുരോഹിതൻ ആദ്യം ഇടതുകാലിൽ ചെരിപ്പ് ധരിക്കുകയും ഇടതുകാൽ ആദ്യം വച്ച് വി. മദ്ബഹായുടെ പടികളിലേക്കും ദർഗ്ഗായിലേക്കും പ്രവേശിക്കുന്നതിൽ



പ്രത്യേകം സാംഗത്യമുണ്ടെന്നും അച്ചന്റെ പഠനം പറയുന്നു.

## 3. ഊറാറ

ശെമ്മാശന്മാർ ശുശ്രൂഷ കുപ്പായത്തിനുമേൽ ധരിക്കുന്ന അംശവസ്ത്രമാണല്ലോ ഊറാറ. നാലാം പട്ടം എന്ന് വിശേഷിപ്പിക്കുന്ന കോറൂയോ (വായനക്കാരൻ) മുതൽ ആറാം പട്ടമായ പൂർണ്ണശെമ്മാശൻ വരെയുള്ളവർ അവരവരുടെ സ്ഥാനക്രമമനുസരിച്ച് ആരാധനയിൽ ഊറാറ ധരിക്കുന്നു. ഏഴാം പട്ടമായ കശീശ്ശയുടെ ഊറാറ, ‘ഹ്മീനീക്കാ’ എന്ന് അറിയപ്പെടുന്നു. അതിനു മുകളിലാണ് പുരോഹിതസ്ഥാനികൾ കാപ്പ അണിയുന്നത്. മേൽപട്ടക്കാരും ആദ്യം ‘ഹ്മീനീക്കാ’ ശുശ്രൂഷ കുപ്പായത്തിനുമേൽ ഇട്ട് ഇടക്കെട്ടും കയ്യുറകളും ശിരോവസ്ത്രവും ധരിച്ച് കാപ്പയിട്ടശേഷം ‘ബത്രസീൻ’ എന്നു പേരായ വലിയ ഊറാറയും ധരിക്കുന്നു.

‘ഊറാറ’ എന്നത് ഒരു ലത്തീൻ പദമായിട്ടാണ് പലരും മനസ്സിലാക്കുന്നത്. ‘ഓറീസ്’ (വായ്-mouth) എന്ന മൂലത്തിൽ നിന്നുമാണ് ഈ വാക്ക് ഉത്ഭവിക്കുന്നതെങ്കിലും കൃത്യമായി ആരാധനയിൽ എങ്ങനെ അർത്ഥം വരുന്നുവെന്ന് പറയുവാൻ കഴിയുന്നില്ല. എന്നാൽ ഏതാണ്ട് മൂന്നു നാലിഞ്ചു വീതിയും പത്ത് അടിയോളം നീളമുള്ള ചിത്രപണികളോടുകൂടിയ ഈ ശീല ശെമ്മാശന്മാരുടെ സ്ഥാനക്രമത്തെ കാണിക്കുവാനും ആരാധനയിൽ അവരുടെ ചുമതലകളെ ഓർമ്മിക്കുവാനുള്ള നല്ലൊരു ഉപാധിയായി മനസ്സിലാക്കാം.

ആരാധനയിലെ സ്ഥാനക്രമങ്ങളിൽ ശെമ്മാശ്ശൻ, കശീശ്ശാ (പട്ടക്കാരൻ), എപ്പിസ്കോപ്പാ (മേൽപട്ടക്കാരൻ) എന്നിങ്ങനെ മൂന്നു പ്രധാന സ്ഥാനികളെ ആദിമ സഭയിൽ നിന്നും കാണുന്നുണ്ട്. ഇതിൽ ശെമ്മാശ്ശനെ ആറാം പട്ടമെന്നും കശീശ്ശായെ ഏഴാം പട്ടമെന്നും എപ്പിസ്കോപ്പായെ മേൽപട്ടക്കാരൻ എന്നും വിളിക്കുമ്പോൾ 1 മുതൽ 5 വരെയുള്ള സ്ഥാനികൾ ആരൊക്കെയാണെന്നും അവരുടെ വേഷവിധാനങ്ങൾ എന്തൊക്കെയാണെന്നും ഒരു ചർച്ച അനിവാര്യമായി വരുന്നു.

വിവിധ സഭാ പാരമ്പര്യങ്ങളിൽ ചെറിയ വ്യത്യാസങ്ങൾ, പ്രത്യേകിച്ച് ആദ്യസ്ഥാനങ്ങളെക്കുറിച്ചും വേഷവിധാനങ്ങളെക്കുറിച്ചും കാണുന്നുണ്ടെങ്കിലും മലങ്കരസഭയിൽ ഇപ്പോൾ ഉപയോഗിക്കുന്ന അച്ചടിച്ച പട്ടംകൊട പുസ്തകത്തിന്റെ (MOC Publications) ആമുഖത്തിൽ അഭി. ഡോ. മാത്യൂസ് മാർ സേവേറിയോസ് (പ. മാത്യൂസ് തൃതീയൻ ബാവാ തിരുമേനി) നൽകുന്ന വിശദീകരണം ഏറെ സംഗതമായി തോന്നുന്നു. ആയതിനെ ഇങ്ങനെ സംഗ്രഹിക്കാം: വി. മാമോദീസാ സ്വീകരിച്ച എല്ലാവരും ഒന്നാംപട്ടം സ്വീകരിച്ചവരാണ്. ‘മൗദ്യോനോ’ (വിശ്വാസി) എന്ന ഈ പട്ടത്തിലാണ് ഒരുവൻ ക്രിസ്തുവിൽ ജനിച്ച് മൂറോനഭിഷേകം പ്രാപിച്ച് സഭാംഗമായി തീരുന്നത്. അപ്പോൾ മുതൽ ആരാധനാ സമയത്തെ അവന്റെ വസ്ത്രം വെള്ളയായിരിക്കണം. ‘ഞായർ ദിനത്തിൽ വെള്ള

യണിഞ്ഞെത്തി കബറരികെ' എന്നാണല്ലോ പാരമ്പര്യം. വി. മാമോദീസായിൽ ലഭിക്കുന്ന white garments, garments of glory 'മൗദ്യോനോ'യുടെ അവകാശ മാണ്. വി. കുർബാന അനുഭവിക്കുമ്പോഴൊക്കെയും നമസ്കാരങ്ങൾ പൂർത്തി യാക്കി ദേഹശുദ്ധിയും മനോശുദ്ധിയും ആത്മശുദ്ധിയും (വി. കുമ്പസാരം) വരുത്തി വൃത്തിയും വെടിപ്പുമുള്ള വെള്ള വസ്ത്രം ധരിച്ച് ദേവാലയത്തിൽ വരണമെന്ന നിഷ്ഠ ഈ അടുത്ത കാലത്താണ് നമ്മിൽ നിന്നും നഷ്ടപ്പെടു വാൻ തുടങ്ങിയത്.

'മെംയോനോ' എന്ന രണ്ടാം പട്ടത്തെ പദത്തിന്റെ അർത്ഥത്തിൽ നിന്നും നിയമപാലകർ (Church Police) എന്ന് വിളിക്കാം. ദേവാലയത്തിലെ അഥവാ സഭയിലെ വിവിധ നിലകളിൽ പ്രവർത്തിക്കുന്ന വിശ്വാസികൾക്ക് ആയതിനു വേണ്ടി കൈവപ്പു നൽകി അനുഗ്രഹിച്ച് അതതു സമയത്ത് അതതു സ്ഥാന ങ്ങൾ നൽകുന്നതായി ഇതിനെ മനസ്സിലാക്കുന്നതിൽ തെറ്റില്ല. ഇടവകയുടെ ട്രസ്റ്റി, സെക്രട്ടറി, കമ്മിറ്റി, ആത്മീയ സംഘടനാ പ്രവർത്തകർ, പള്ളിമൂപ്പൻ, വാതിൽ കാവൽക്കാർ എന്നിങ്ങനെ ഇടവകയുടെ ഏതു ചുമതലകളിലേക്കും നിയോഗിക്കപ്പെട്ട് വേർതിരിക്കുന്നവരെ ഈ ഗണത്തിൽ ഉൾപ്പെടുത്താം. അതാതു സ്ഥാനത്തിന് ചേരുന്നവിധത്തിൽ ഇടക്കെട്ടോ (ശുശ്രൂഷ) തലപ്പാവോ കോട്ടോ ഒക്കെ ധരിക്കുന്നത് കണ്ടിട്ടുണ്ട്. എത്യോപ്യൻ സഭയിലെ Timkat (ദനഹാ), Meskal (സ്ലീബാ പെരുന്നാൾ) തുടങ്ങിയ വലിയ കൂടിച്ചേരലുകളിൽ അത്മായരായ സഭാസ്ഥാനികൾ വെള്ള വസ്ത്രത്തിനു മുകളിൽ അതതു സ്ഥാനങ്ങൾക്ക് സഭ കൽപിച്ചു നൽകിയിട്ടുള്ള Volunteer's dress ധരിക്കുന്നത് ശ്രദ്ധയിൽപെട്ടിട്ടുണ്ട്.

'സമ്റോനോ' എന്ന മൂന്നാം പട്ടത്വ സ്ഥാനക്കാരെ ആ പദം അർത്ഥമാക്കു ന്നതുപോലെ 'പാട്ടുകാർ' എന്ന് വിളിക്കാം, വെള്ള അങ്കി ഇവർക്ക് നിർബന്ധ മാണ്. അതിനു മുകളിൽ ഉചിതമായ 'സ്കാപ്പുകൾ' ഉപയോഗിക്കുന്നതും ഉചി തമായിരിക്കും. ആരാധനയിലെ സംഗീതം നിയന്ത്രിക്കുന്ന 'ക്വയർ' എന്ന് ഇന്ന് നാം വിളിക്കുന്ന ഈ ഗണം ആരാധനാഗാനങ്ങൾ അതാതു ദിവസത്തെ കാനോ നിക നിയമങ്ങളും വിധികളും അനുസരിച്ച് നന്നായി പാടുവാനും ജനത്തെ അതിലേക്ക് നയിക്കുവാനും കഴിവുള്ളവർ ആയിരിക്കണം. അവർ ഏതൊക്കെ മ്യൂസിക്ക് സ്കൂളുകളിൽ നിന്നും പഠിച്ചിട്ടുള്ളവരായാലും ഇടവക വികാരിയുടെ കൈവെപ്പോടും അംഗീകാരത്തോടും കൂടെ ഭംഗിയായി ആരാധനാഗാനങ്ങൾ ആലപിക്കേണ്ടവരാണ്. ഇവർക്ക് നിർബന്ധമായും വെള്ള അങ്കിയോടുകൂടിയ യൂണിഫോമും നല്ല പരിശീലനവും ഉണ്ടായിരിക്കണം. അല്ലാതെ വരുമ്പോൾ ഈ വിഭാഗം ആരാധനയ്ക്ക് വിഘ്നം വരുത്തുന്നവരും അലോസരം ഉണ്ടാ ക്കുന്നവരുമായി തീരുന്നു. ഇക്കാര്യത്തിൽ നാം ഇന്ന് ഏറെ പുറകോട്ട് പോയി രിക്കുന്നു എന്നതാണ് സത്യം.

'കോറൂയോ' എന്ന നാലാം പട്ടം ആരാധനയിലെ പരിശീലിതരായ വായന ക്കാരുടെ സമൂഹത്തെയാണ് കുറിക്കുന്നത്. ഏറെ ശ്രദ്ധയോടെ ചെയ്യേണ്ടുന്ന മറ്റൊരു ശുശ്രൂഷയാണിത്. എല്ലാവർക്കും വി. മദ്ബഹായിൽ കയറുവാൻ ഇന്ന് തിടുക്കമുണ്ടെങ്കിലും അവർക്ക് തെറ്റു കൂടാതെ വായിക്കുവാനും പാടുവാനും അറിയാത്ത ദുരവസ്ഥ ഇന്ന് വന്നു ഭവിച്ചിരിക്കുന്നു!

ശിക്ഷ, വ്യാകരണം, തിരുക്ത്തം, ഛന്ദസ്സ്, ജോതിഷ, കല്പ എന്ന ആറ് പ്രമാണങ്ങളിലൂടെ വേണം ഭാഷ അർത്ഥവത്തായി ഉപയോഗിക്കുവാനെന്ന് സഹസ്രാബ്ദങ്ങൾക്കു മുമ്പേ നിഷ്കർഷിച്ചിട്ടുള്ള ആചാര്യശ്രേഷ്ഠരുടെ നാട്ടിലെ ഇന്നത്തെ അവസ്ഥ അതീവ ദയനീയം എന്ന് പറയാതിരിക്കുവാൻ കഴിയുന്നില്ല. അർത്ഥമോ, വ്യാപ്തിയോ അറിയാതെ ആർക്കും ഒന്നും മനസ്സി ലാകാതെ എന്തൊക്കെയോ മൈക്രോഫോണിലൂടെ അതിഘോര ശബ്ദത്തിൽ 'കണ്ഠകഠോരം' ചെയ്യുന്നതാണ് ആരാധന എന്ന് നാം തെറ്റുധരിക്കുന്നു.

സമ്റോനോ സ്ഥാനിക്ക് സങ്കീർത്തന പുസ്തകവും കോറൂയോ സ്ഥാനിക്ക് പഴയനിയമ പുസ്തകവും നൽകുന്നു. ഈ രണ്ട് സ്ഥാനികൾക്കും ഹൈക്ക ലായിൽ രണ്ടു വശങ്ങളിലാണ് സ്ഥാനം. ഇവർക്ക് വി. മദ്ബഹായിലേക്ക് പ്രവേ ശനം അനുവദിച്ചിട്ടില്ല! കോറൂയോ സ്ഥാനി മുതൽ ഊറാറാ ഉപയോഗിക്കുന്ന പാരമ്പര്യമാണ് മലങ്കരസഭയിൽ ഉള്ളത്. നെഞ്ചിൽ ഗുണനചിഹ്നം പോലെ X ആകൃതിയിൽ കോറൂയോ സ്ഥാനി ഊറാറാ ധരിക്കുന്നു.

(തുടരും)

# ബസ്ക്യോമോ

ഇപ്പോൾ സാധാരണയായി വൈദികന്റെ സഹധർമ്മിണിയെ സംബോധന ചെയ്യുവാൻ ഉപയോഗിക്കുന്ന പദം. 'കൊം' എന്ന ക്രിയാധാതുവിൽ നിന്ന് രൂപം കൊള്ളുന്ന പദമാണ് "ക്യോമോ" എന്നുള്ളത്. വളരെ വിപുലമായ അർത്ഥ മാണിതിനുള്ളത്. നേരായി നിൽക്കുക, സ്ഥാനം സ്വീകരിക്കുക, വഹിക്കുക, സ്ഥിരത, ഉടമ്പടി, പ്രതിജ്ഞ എന്നൊക്കെയാണ് ഇതിന്റെയർത്ഥം. സന്യാസ പാരമ്പര്യങ്ങളിൽ നിന്നാണ് ഇത് രൂപപ്പെട്ടിട്ടുള്ളത്. ഉടമ്പടിയുടെ പുത്രൻ (ബർ ക്യോമോ) എന്നും ഉടമ്പടിയുടെ പുത്രി (ബസ്ക്യോമോ) എന്നുമുള്ള സന്യാസ ക്രമങ്ങൾ അഞ്ച്, ആറ് നൂറ്റാണ്ടുകളിൽ സന്യാസമഠങ്ങളിൽ ഉണ്ടായിരുന്നു. വ്രത വാഗ്ദാനമെടുത്ത സന്യാസജീവിതത്തിനും പൗരോഹിത്യത്തിനുമുള്ള ഒരുക്കകാലഘട്ടമായിരുന്നു അത്.

ആദിമസഭയിൽ കന്യകമാർ എന്ന ഒരു ഗണമുണ്ടായിരുന്നു. അവരെ വിളിച്ചി രുന്നതും "ബസ്ക്യോമോ' എന്ന വാക്കുകൊണ്ടാണ്. കന്യാസ്ത്രീകളെയും ശെമ്മാശിനിമാരെയും സൂചിപ്പിക്കുവാനും സുറിയാനിയിൽ "ബസ്ക്യോമോ" എന്ന പദം തന്നെയാണുപയോഗിക്കുക. അഞ്ചാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന എഡേസായിലെ മെത്രാനായിരുന്ന റാബുള്ള "ഉടമ്പടിയുടെ മക്കൾ" (ബ്നായ് ക്യാമ) എന്ന പേരിൽ ഒരു സന്യാസിസംഘം ഉണ്ടാക്കുകയും അവർക്കായി വിപുലമായ ജീവിതനിയമങ്ങൾ ക്രമീകരിക്കുകയും ചെയ്തു. വൈദികൻ ദൈവസന്നിധിയിൽ "ഉടമ്പടിയുടെ പുത്രൻ" (ബർക്യോമോ) ആകയാൽ ആ അർത്ഥത്തിൽ സഹധർമ്മിണി ബസ്ക്യോമോ ആയി. ചില പണ്ഡിതർ "ഉത്ഥാ നത്തിന്റെ മകൾ', 'നീതിജ്ഞയായ സ്ത്രീ" എന്നും ഇതിനു അർത്ഥം നൽകു ന്നുണ്ട്.

**- ഫാ. മാത്യു വർഗീസ് അടൂർ**



**കോതമംഗലം സാന്ത്വനം സ്പെഷ്യൽ സ്കൂളിലെ ഓണാഘോഷം ഓഗസ്റ്റ് 25-ന് ഡോ. ഗീവർഗീസ് മാർ യൂലിയോസ് ഉദ്ഘാടനം ചെയ്തു. യുവജനപ്രസ്ഥാന കേന്ദ്ര ജനറൽ സെക്രട്ടറി ഫാ. വിജു ഏലിയാസ്, കേന്ദ്ര ട്രഷറർ പേൾ കണ്ണേത്ത്, പ്രസ്ഥാനത്തിന്റെ കേന്ദ്ര ഭാരവാഹികൾ തുടങ്ങി യവർ സംബന്ധിച്ചു.**



**ഉമ്മൻചാണ്ടിയുടെ നാൽപ്പതാം ചരമ ദിനത്തിൽ പുതുപ്പള്ളി പള്ളിയിലും, കബറിട ത്തിലും നടന്ന പ്രത്യേക പ്രാർഥനകൾക്ക് ഡോ. യാക്കോബ് മാർ ഐറേനിയോസ്, ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് എന്നിവർ നേതൃത്വം നൽകി.**

# Words of Sweetness

(Meditational Thoughts)

Mylapra Mathews Ramban

### Prayer after Receiving Holy Qurbono

I looked up and saw a little lamb standing on Mount Zion.

When St John was exiled and was in the island of Patmos, he had a vision where he witnessed Heavenly Glory and as a subject of worship for the Angels, he saw the little lamb that was killed for ever. This vision is for you as well. It was not seen when there were worldly comforts and merriment. Instead, you have to get liberated from all worldly forces and get exiled from all impurities and dirtiness. Then, that bleeding little lamb will appear before you which will sanctify this world from all sins. All our Fathers were awaiting this lamb impatiently. Our Prophets relied on Him to lay down their lives. All the sacrifices by Jews on their Table of Sacrifice were burning and resembled this sinless little lamb; but they saw only a shadow. They wished to see what You see. But they didn't see. They wished to hear what You hear. But they didn't hear. In these Holy Mysteries, the lamb that was killed once and only once is living before our Father. Right in front of your eyes, your death is waiting. His blood is pleading for tranquility and forgiveness for you. If you neglect this big redemption, how will you ever be redeemed? Oh Son of God! Gift me Your peace that discards all sins of this world. Amen.

### Prayer after Introspection

A prayer, meditating our Lord Jesus Christ lying on the Cross and beseeching before our God in extreme sadness that our past sins shall not be hindrances for aligning ourselves with God.

Oh my Lord! You have gifted me a soul that is capable to perceive You and to love You. O Lord, whatever I place before that soul is not covered with the graces and virtues you had gifted to it in the Holy Mystery of Baptism, but covered with the wounds and scratches from my sins.

Oh my God, my Heavenly Healer! May You heal my soul and gift Your pre destined life and beauty to my soul.

Oh my Lord! I am offering my intellect, my heart, my body and all the organs thereon, and me in my wholeness before Your Holy presence. Lord, erase from my memory all my worldly thoughts. Lord, be merciful on me that I keep praising You recalling only Your Graces. Lord, enable me to identify my sins and repent on them and keep lamenting about them. Lord, pull me out of my sins and raise me to the wholeness of holiness. Lord, be merciful on me that You send Your Holy Spirit for this to me. Amen

### Prayer for Growth of Love

Oh Lord our God! We perceive Your love for us and believe in Your love. Guide us to be men and women of love to live in You. Oh our Heavenly father! Teach us about our love for You. Fill us with Your love. Help us to be men and women of love seeing Your love for us. Amen.



### Prayer after Receiving Holy Qurbono

Oh my sweet Jesus, my Lord! You have come down to meet me. You are now here with me. How much can I thank You. Why should I, as You have come down from Heaven in Your love for me and why do I be in fear to come closer to You.

Oh my Jesus! I thank You; I love You; I rely on You; I depend on You. I am at Your Holy feet as Mary Magdalene was.

Oh my Lord! Forgive all my sins. May I touch the edges of Your Holy clothing as that bleeding woman had done? You are my Holy clothing. May I touch Your body side as St Thomas had done?

Oh my Lord! May You be my means to perceive You are my Lord and my God. You are most Holy one who guards me. You know very well what I am. You come to me and enter me and heal me. I cannot and I should not make You impure. As such, Oh my Father of Graces! Come nearer to me. I am one possessing nothing in me and so my Lord, please touch me. I have no place well enough for You to lean Your head. As such, may You clean all my dirt and sanctify me that You can dwell in me. Cleanse me afresh and decorate me. Making me fresh like this; may it be possible that I am a place good enough

for You to dwell . Oh my Jesus! Come into my soul. My soul is thirsting for You. Discard everything in me those oppose You. May there is nothing hiding in the nook and corners of my soul which are not to Your liking. This is my supplication to You. I place my supplication into Your Holy hands.  Amen.

### Praises after Holy Qurbono

Oh most Holy Yahweh, Oh Almighty Father! I am offering my praises to You. I am one who possess nothing good in me; yet, You are merciful enough to feed me with the invaluable Holy Body and Holy Blood of our Lord and Messiah, Jesus, Your Son, out of Your compassion on me, your servant, who is a sinner and is undeserving. May this Holy Qurbono doesn't turn out a means for my punishment, but let this be means for my redemption from all my sins. May this Holy Qurbono be a cuirass of my faith; may this Holy Qurbono be a shield for my good desires. May this Holy Qurbono help me discard my evil traits and destroy my worldly desires. May this Holy Qurbono help me develop my love, my humility, my patience, my discipline, and guard me against all the traps, visible and invisible, being laid by my enemies. May this Holy Qurbono help me sustain in Your love with enthusiasm and receive all benefits from you without dilution. May I join Your Son and Holy Spirit in their joy to retain me, a sinner, within that Holy Feast providing the light of truth, satisfaction in wholeness, eternal happiness, incorrupt and cheerful facial expressions and wholesome joy. May these supplications be pleasing to You, my God.  Amen.

## പുസ്തകം




**മലങ്കരയുടെ പാരിജാതം**

(മൈലപ്ര മാത്യൂസ് റമ്പാച്ചന്റെ ജീവിത കഥ)

**എഴുത്തും വരയും: ഷാജി മാത്യു**

**പ്രസാധകർ: മഷിക്കൂട്ട്**






**കാലം സാക്ഷി**

(ഉമ്മൻചാണ്ടിയുടെ ആത്മകഥ)

എഴുത്ത്: സണ്ണിക്കുട്ടി എബ്രഹാം

അവതാരിക: മമ്മൂട്ടി

പ്രസാധകർ: മാതൃഭൂമി ബുക്സ്

വില: 650 രൂപ



തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്ത തിരുമനസിന്റെ സ്മരണാർത്ഥം കഴിഞ്ഞ കാലയളവിൽ സാമൂഹിക സാംസ്കാരിക കലാ കായിക മേഖലകളിൽ നേട്ടം കൈവരിച്ചവരെയും വിവിധ നിലകളിൽ ഉന്നത വിജയം കരസ്ഥമാക്കിയവരെയും ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ ആഭിമുഖ്യത്തിൽ ആദരവ് നൽകി. ചെങ്ങന്നൂർ ഭദ്രാസന മെത്രാപ്പോലീത്ത ഡോ. മാത്യൂസ് മാർ തീമോത്തിയോസ് അധ്യക്ഷത വഹിച്ച യോഗത്തിൽ മന്ത്രി സജി ചെറിയാൻ ഉദ്ഘാടനം നിർവഹിച്ചു. മലങ്കരസഭാ വൈദിക ട്രസ്റ്റി ഫാ. ഡോ. തോമസ് വർഗ്ഗീസ് അമയിൽ അനുസ്മരണ പ്രഭാഷണം നടത്തി. തുടർന്ന് അവാർഡ് ജേതാക്കൾക്ക് ആദരവ് നൽകപ്പെട്ടു.

**PART OF CHANDRAYAN 3 MISSION LAUNCH TEAM MEMBERS OF OUR CHURCH**



MR. ALEXANDER K.
SENIOR TECHNICIAN




MRS. AMRITHA MATHEW
SCIENTIST/ENGINEER SF/DEPUTY DIVISION HEAD, SOFTWARE INFRASTRUCTURE AND SERVICES, LIQUID PROPULSION SYSTEMS CENTRE, BANGALORE.
W/O MR. PRAVEEN ALEX.



MRS. TINTU CHACKO
SCIENTIST 'SE' –UR RAO SATELLITE CENTRE, BANGALORE.
W/O MR. VINU PAULOSE

"നിത്യവും ദൈവപ്രാർത്ഥന ചെയ്യുന്നവൻ ഒരിക്കലും അസത്യവാനോ ദുർമ്മാർഗ്ഗിയോ, അവിശ്വാസിയോ, ഭക്തിഹീനനോ, ജനദ്രോഷിയോ, സ്വാമിദ്രോഹിയോ ആയിത്തീരുന്നതല്ല. ഈശ്വര പ്രാർത്ഥന ഈ ലോകത്തെ പല വിധത്തിലും ദൈവത്തിന്റെ പാദാരാവിന്ദങ്ങളോടു ചേർക്കുന്ന പൊന്നിൻ ചങ്ങലയത്രെ.

**– പ. പരുമല തിരുമേനി**

# സംവാദവും സഹയാത്രയും

ഫാ. ഡോ. കെ. എം. ജോർജ്



ഡോ. തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ 'പല വർഷങ്ങളിൽ വ്യത്യസ്തമായ സാഹചര്യങ്ങളിൽ' സഭാവിജ്ഞാനീയം (Ecclesiology) സംബന്ധിച്ച് എഴുതിയ ശ്രദ്ധേയവും പഠനാർഹവുമായ ലേഖനങ്ങളുടെ ഈ സമാഹാരത്തിന് യാതൊരു അവതാരികയും വാസ്തവത്തിൽ ആവശ്യമില്ല. എങ്കിലും അദ്ദേഹം സ്നേഹപൂർവ്വം ആവശ്യപ്പെട്ടതുകൊണ്ടു മാത്രം ഈ കുറിപ്പ് എഴുതുന്നു.

പൊതുവെ പറഞ്ഞാൽ മൂന്നു പ്രധാന വിഷയങ്ങളാണ് അദ്ദേഹം 'ഓർത്തഡോക്സി: നടപ്പും സിദ്ധാന്തവും' എന്ന ഈ പുസ്തകത്തിൽ ചർച്ച ചെയ്യുന്നത്.

ഒന്നാമതായി, വേദശാസ്ത്രത്തിന്റെയും പൈതൃക പ്രബോധനങ്ങളുടെയും വെളിച്ചത്തിൽ ക്രിസ്തീയ സഭയുടെ സ്വഭാവം, പ്രവർത്തനശൈലി, ദൗത്യം, ഉദ്ദേശ്യലക്ഷ്യങ്ങൾ എന്നിവയെക്കുറിച്ചുള്ള വിചിന്തനം. ക്രിസ്തുവിന്റെ സഭയെക്കുറിച്ചുള്ള ഈ അടിസ്ഥാനചിന്തയും വിശകലനവുമാണ് അടുത്ത രണ്ട് വിഷയങ്ങൾക്ക് ആധാരവും നിയാമകവുമാകുന്നത്.

രണ്ടാമതായി, എപ്പിസ്കോപ്പാ (Bishop) യുടെ ഇടയശുശ്രൂഷ, അധികാരം, നിയോഗം തുടങ്ങിയവ സംബന്ധിച്ച് ആദിമസഭയിൽ ഉണ്ടായിരുന്ന ധാരണകൾ, അവയ്ക്കുണ്ടായ പരിണാമം, ഇന്നത്തെ സാഹചര്യത്തിൽ അഭിലഷണീയമായ മാറ്റങ്ങൾ തുടങ്ങിയ കാര്യങ്ങൾ. കഴിഞ്ഞ 30 വർഷങ്ങളായി എപ്പിസ്കോപ്പൽ ശുശ്രൂഷ നിർവഹിക്കുന്ന ഗ്രന്ഥകാരന്റെ ഈ ചിന്തകൾ സവിശേഷമായ പരിഗണന അർഹിക്കുന്നു.

മൂന്നാമതായി, ഒരു നൂറ്റാണ്ടിനപ്പുറം മലങ്കരസഭയിൽ ആരംഭിച്ച്, ഇടക്കാലത്ത് നിയമാനുസൃതമായും കാനോനികമായും പരിഹൃതമായി, എങ്കിലും വീണ്ടും ആരംഭിച്ച കക്ഷിഭിന്നതയുടെ കാരണങ്ങളും പരിഹാര നിർദേശങ്ങളും. ഭരണഘടന, പരമോന്നത കോടതിവിധികൾ തുടങ്ങി ലഭ്യമായ എല്ലാ രേഖകളും പരിശോധിച്ച്, സമകാലിക മലങ്കരസഭയുടെ സിനഡൽ ഘടനയും, അധികാരസ്ഥാനങ്ങൾ തമ്മിലുള്ള ചരിത്രപരമായ ബന്ധവും വിശകലനം ചെയ്ത് മലങ്കരസഭയുടെ സമ്പൂർണ്ണ സ്വാതന്ത്ര്യവും നിയോഗബോധവും ഉറപ്പിച്ചു പറയുന്നു. സഭാഭരണഘടനയുടെയും കോടതിവിധികളുടെയും പശ്ചാത്തലത്തിൽ വൈകാരികവും നൈയാമികവും ക്രിസ്തീയവുമായ ഐക്യം സാക്ഷാത്കരിക്കാനുള്ള മാർഗ്ഗങ്ങൾ ആരായുകയും ചെയ്യുന്നു.

അൽപ്പം വ്യത്യസ്തങ്ങളായ ലേഖനങ്ങളുമുണ്ട്. വായനക്കാർക്ക് യോജിപ്പും വിയോജിപ്പും ഉണ്ടാകാവുന്ന കാര്യങ്ങളുമുണ്ട്. ഇത് സ്വാഭാവികമാണ്. വാദപ്രതിവാദങ്ങൾ നല്ല സംവാദത്തിന്റെ ഭാഗമാണ് (സംവദിക്കുക എന്നാൽ ഒരുമിച്ചു പറയുക എന്നർത്ഥം). സംവാദത്തിൽ നിന്നാണല്ലോ സമന്വയം ഉണ്ടാകുന്നത്.

ചെറിയ അധ്യായങ്ങളായതുകൊണ്ടും വിവിധ സന്ദർഭങ്ങളിൽ എഴുതിയതായതുകൊണ്ടും സൂക്ഷ്മമായ വിശദാംശങ്ങളിലേക്ക് ഗ്രന്ഥകർത്താവ് പോകുന്നില്ല. ലേഖനങ്ങൾ എഴുതിയ കാലസൂചനയും രേഖപ്പെടുത്തുന്നില്ല. ആധുനിക മലങ്കരസഭാ ചരിത്രത്തിലെ പ്രധാന വഴിത്തിരിവുകളും ആശയസംഘർഷങ്ങളും ദിശാസൂചനകളുമാണ് നൽകുന്നത്. ഒരുവിധത്തിൽ അത് വായനക്കാർക്ക് പ്രയോജനകരമാണ്. കാരണം, കോടതി വ്യവഹാരത്തിന്റെ നൂലാമാലകളൊന്നും സാധാരണ വായനക്കാർക്ക് താൽപര്യമുള്ളതല്ല. ഒരേ വിശ്വാസവും ഒരേ ആരാധനയും അടുത്ത രക്തബന്ധവുമുള്ള ഒരേ കുടുംബവുമായ മലങ്കരസഭയുടെ ഭിന്നതയിൽ ഹൃദയംനൊന്ത് ദുഃഖിക്കുന്ന ബഹുഭൂരിപക്ഷം വിശ്വാസികൾക്കും വ്യവഹാരത്തിന്റെ വിശദാംശങ്ങളെക്കാൾ പ്രധാനം, അന്തിമമായി അതെല്ലാം അനുരഞ്ജനത്തിലേക്കും ഐക്യത്തിലേക്കും നയിക്കുന്നുണ്ടോ എന്ന ചോദ്യമാണ്. കാരണം, അവരാണ് ഭിന്നതയുടെ കുടുംബപരവും സാമൂഹികവുമായ തീവ്ര വേദന നേരിട്ട് അനുഭവിക്കുന്നത്. ക്രിസ്തീയവും അജപാലനപരവുമായി ഇതാണ് പ്രധാന ചോദ്യം എന്ന് ഗ്രന്ഥകാരൻ നന്നായി മനസ്സിലാക്കിയിട്ടുള്ളതുകൊണ്ട്, വളരെ വ്യക്തമായും കഴിയുന്നിടത്തോളം വസ്തുനിഷ്ഠത പാലിച്ചും അന്തിമലക്ഷ്യത്തിൽ നിന്ന് വ്യതിചലിക്കാതെയുമാണ് അദ്ദേഹം ലേഖനങ്ങൾ രചിച്ചിരിക്കുന്നത്.

ഈ ലക്ഷ്യം കൈവരിക്കുന്നതിന്, നല്ല ഉദ്ദേശ്യം മാത്രം പോരാ, ചരിത്രപരമായ പഠനങ്ങൾ, നിയമജ്ഞാനം, ബുദ്ധിപൂർവ്വകവും ഉദാരവുമായ ഉടമ്പടികൾ, ഉടമ്പടികളെ ബഹുമാനിക്കാനുള്ള നിഷ്ക്കപടമായ സന്നദ്ധത തുടങ്ങി പല സംഗതികളും ആവശ്യമാണ് എന്ന് ഗ്രന്ഥകർത്താവിന് നല്ല ബോധ്യമുണ്ട്. അതുകൊണ്ടാണ് സമാധാനം, ഐക്യം എന്നൊക്കെ വെറുതെ പറയാതെ, സഭയുടെ ഭാവിയെക്കുറിച്ച് കാര്യകാരണ സഹിതം യുക്തിപൂർവ്വമായ ഒരു ചർച്ച അദ്ദേഹം അവതരിപ്പിക്കുന്നത്. എന്നാൽ ചർച്ചകൾക്കും അന്വേഷണങ്ങൾക്കും ഏക ലക്ഷ്യമേയുള്ളു. അത് മലങ്കരസഭയുടെ കാനോനികവും ഭരണഘടനാനുസൃതവും ക്രിസ്തീയവുമായ ഐക്യമാണ്.






ഒരു തുറന്ന ചർച്ചയ്ക്ക് വഴിയൊരുക്കണം എന്ന ചിന്ത ഗ്രന്ഥകാരനുണ്ട് എന്നു വ്യക്തമാണ്. ചർച്ച, സംവാദം എന്നിവയിലൂടെ ആണല്ലോ നാം സമ്യക്കായ തീരുമാനങ്ങളിൽ എത്തുന്നത്. ഗ്രന്ഥകാരന്റെ എല്ലാ അഭിപ്രായങ്ങളോടും ഈ ലേഖകനോ ഭാവി വായനക്കാരോ യോജിക്കണമെന്നില്ല.

പുസ്തകത്തിന്റെ പൊതുവിഷയം സഭാവിജ്ഞാനീയമായതുകൊണ്ട്, ഗ്രന്ഥകർത്താവ് ഇവിടെ ചർച്ച ചെയ്യുന്ന കാര്യങ്ങളോട് പ്രതിസ്പന്ദിച്ചുകൊണ്ട് ചില നിരീക്ഷണങ്ങൾ നടത്തട്ടെ.

1. കർത്താവായ യേശുക്രിസ്തു "ചെറിയ ആട്ടിൻകൂട്ടം" എന്നു വിശേഷിപ്പിച്ച തന്റെ അനുഗാമികളുടെ കൂട്ടായ്മ പിന്നീട് സ്ഥാപനവൽക്കരിക്കപ്പെട്ട് നാലാം നൂറ്റാണ്ടിൽ റോമാ സാമ്രാജ്യത്തിന്റെ ഔദ്യോഗിക മതമായിത്തീർന്നപ്പോൾ, ഒരു വിധത്തിലുള്ള സാമ്രാജ്യ സഭാവിജ്ഞാനീയം (Imperial Ecclesiology) അവിടെയുള്ള പ്രധാന ക്രിസ്തീയ മതകേന്ദ്രങ്ങളിൽ ഉരുത്തിരിഞ്ഞു. സാമ്രാജ്യത്തിലെ പ്രധാന നഗരങ്ങളായ റോമിലും കോൺസ്റ്റാന്റിനോപ്പിളിലും അലക്സാന്ത്ര്യയിലും അന്ത്യോഖ്യയിലും പിന്നീട് വികസിച്ച സഭാവിജ്ഞാനീയം ഈ സാമ്രാജ്യത്വ ശൈലിയിലായി. ആറാം നൂറ്റാണ്ടോടു കൂടി ഈ പ്രധാന നഗരങ്ങളിലെ എപ്പിസ്കോപ്പാമാർ (Bishops) പാത്രിയർക്കീസ് എന്ന സ്ഥാനപ്പേരെടുത്തു. റോമൻ/ബിസന്റയിൻ ചക്രവർത്തിമാരുടെ പ്രവിശ്യാ ഗവർണർമാരെപ്പോലെ രാജകീയ പദവികളിലും അധികാരചിഹ്നങ്ങളിലും വേഷഭൂഷാദികളിലും അഭിരമിച്ചു തുടങ്ങിയ ചില പാത്രിയർക്കീസന്മാർ തങ്ങളുടെ സഭാപരമായ അതിർത്തികൾ വികസിപ്പിക്കാനും വെട്ടിപ്പിടിക്കാനും സാമന്തന്മാരെ സൃഷ്ടിക്കാനും മറ്റും തുടങ്ങി. ഈ പാത്രിയർക്കാ സ്ഥാനങ്ങൾ തമ്മിലുള്ള അധികാര മത്സരങ്ങളും സ്ഥാനമഹിമ സംബന്ധിച്ച തർക്കങ്ങളുമാണ് പ്രധാനമായും ഏക സഭയുടെ ഭിന്നതകൾക്ക് കാരണമായത്. അവയ്ക്ക് പലപ്പോഴും മറയായിട്ടാണ് ക്രിസ്തുവിന്റെ ആളത്തം സംബന്ധിച്ച (Christology) സങ്കീർണ്ണമായ തർക്കങ്ങൾ പ്രധാനമായും ഉയർന്നു വന്നത്. ക്രിസ്തുവിന്റെ ആളത്തം സംബന്ധിച്ചോ, യേശുവിന്റെ അമ്മയായ മറിയാമിന്റെ സ്ഥാനം സംബന്ധിച്ചോ ഉണ്ടായ തർക്കങ്ങളൊക്കെ സ്നേഹപൂർവ്വം ചർച്ചയിലൂടെ പരിഹരിക്കാവുന്നവയായിരുന്നു എന്ന് ഇപ്പോൾ പലർക്കും ബോധ്യമാണ്. പുരാതന സഭകൾ തമ്മിലുള്ള പുതിയ ചർച്ചകളിലൂടെ അവയിൽ മിക്കതും ഇപ്പോൾ വേദശാസ്ത്രപരമായി പരിഹരിക്കപ്പെടുകയും ചെയ്തു. എങ്കിലും ഭിന്നതകൾ നിലനിൽക്കുന്നു.

റോമൻ പേരു സൂചിപ്പിക്കുന്നതുപോലെ, പാശ്ചാത്യ തദ്ദേശീയ സഭയായിരുന്ന (Local Church) റോമൻ കത്തോലിക്കാ സഭ പതിനഞ്ചാം നൂറ്റാണ്ടോടു കൂടി യൂറോപ്യൻ കൊളോണിയൽ പ്രസ്ഥാനത്തിലൂടെ ലോകം മുഴുവൻ ആ പ്രാദേശിക സഭയുടെ അതിർത്തികൾ വികസിപ്പിച്ചു. ലത്തീൻ പാരമ്പര്യത്തിലുള്ള ബ്രാഞ്ച് സഭകളും, പൗരസ്ത്യ/ഓർത്തഡോക്സ് പാരമ്പര്യത്തിൽ നിന്ന് പല മാർഗ്ഗങ്ങൾ ഉപയോഗിച്ച് വകഞ്ഞെടുത്ത "റീത്തു" (Oriental / Eastern Rite) സഭകളും എല്ലാം റോമിന്റെ കീഴിലാക്കുകയും, റോമിലെ പ്രാദേശിക സഭ 'സാർവ്വത്രിക സഭ' (Universal Church) എന്ന് സ്വയം വിളിക്കുകയും ചെയ്തു. സ്വാഭാവികമായും റോമിലെ ബിഷപ്പ്/പാത്രിയർക്കീസ്/പാപ്പാ സാർവ്വത്രിക ഇടയൻ (Universal Pastor) എന്ന സ്ഥാനപ്പേരുമെടുത്തു. ക്രമേണ പാശ്ചാത്യ സഭയും പൗരസ്ത്യ സഭകളും തമ്മിൽ രൂക്ഷമായ ഭിന്നതകൾ ഉടലെടുത്തു.

ഇതിന് സമാനമായ ഒന്നാണ് കോൺസ്റ്റാന്റിനോപ്പിളിലെ പാത്രിയർക്കാ സ്ഥാനത്തിനുണ്ടായത്. റോമാ സാമ്രാജ്യത്തിന്റെ പുതിയ തലസ്ഥാനമായ കോൺസ്റ്റാന്റിനോപ്പിൾ (പഴയ ബിസാന്റിയം) കേന്ദ്രമാക്കി ഭരിച്ച ഗ്രീക്ക് ഓർത്തഡോക്സ് പാരമ്പര്യത്തിൽപ്പെട്ട പുതിയ പാത്രിയർക്കേറ്റ് പ്രമുഖസ്ഥാനം അവകാശപ്പെട്ടു. റോമാ സാമ്രാജ്യത്തിന്റെ പര്യായമായി കരുതിയിരുന്ന Oikoumene (ഇക്കുമെനി - മനുഷ്യാധിവാസമുള്ള ഭൂമി മുഴുവൻ) എന്ന വാക്കു തന്റെ വിശേഷണമായെടുത്ത് 'Ecumenical Patriarch' എന്നു സ്വയം വിളിച്ചു. ഇന്നും ആ പേര് നിലനിൽക്കുന്നു. റോമിലെ പാത്രിയർക്കീസിന് ഇത് കടുത്ത അതൃപ്തിയുണ്ടാക്കി. ഗ്രീക്കുകാരായ രണ്ട് മിഷണറിമാരാണ് (സിറിൽ, മെഥോഡിയോസ്) ബൾഗേറിയ, റഷ്യാ തുടങ്ങിയ സ്ലാവിക് രാജ്യങ്ങളിൽ സുവിശേഷം അറിയിച്ചതും, അവർക്ക് സ്ലാവോണിക് ഭാഷയുടെ ലിപിയുണ്ടാക്കിയതും മറ്റും. പിൽക്കാലത്ത് റഷ്യൻ സഭയും മറ്റും 500 വർഷം കോൺസ്റ്റാന്റിനോപ്പിളിലെ പാത്രിയർക്കീസിന്റെ ഭരണാധിപത്യത്തിലായി. പിന്നീട് അവ സ്വതന്ത്രമായെങ്കിലും മോസ്ക്കോയും കോൺസ്റ്റാന്റിനോപ്പിളും തമ്മിൽ തുടരുന്ന നിർഭാഗ്യകരമായ ഉരസൽ അതിന്റെ ബാക്കിപത്രമാണ്.



അലക്സാന്ത്രിയ, അന്ത്യോഖ്യാ എന്നിവ 451-ലെ കൽക്കദോന്യ സുന്നഹദോസോടെ റോമൻ/ബിസാന്റയിൻ രാജകീയ സംരക്ഷണത്തിന് പുറത്താവുകയും ആ സഭകൾ വേദവിപരീതികൾ എന്ന് മുദ്രയടിക്കപ്പെട്ടു. വളരെ പീഡനം ഏൽക്കുകയും ചെയ്തു. എങ്കിലും, ആ കേന്ദ്രങ്ങളിലെ ചില പാത്രിയർക്കീസുമാർ അധികാരവും ശക്തിയും നഷ്ടപ്പെട്ട് ഇസ്ലാമിക ഭരണത്തിൻകീഴിലായെങ്കിലും പഴയ ധാരണകളെ ഗൃഹാതുരത്വത്തോടെ വച്ചുപുലർത്തിക്കൊണ്ടിരുന്നു. പിൽക്കാലത്ത് എത്യോപ്യ, ഇന്ത്യ എന്നിവിടങ്ങളിലുള്ള പുരാതന തദ്ദേശീയ സഭകളുമായി ഉണ്ടായ ബന്ധങ്ങൾ കലുഷമാവാൻ ഈ ധാരണകൾ കാരണമാവുകയും ചെയ്തു. ഇന്ത്യൻ സഭയും അന്ത്യോഖ്യാ പാത്രിയർക്കേറ്റുമായി ഉണ്ടായ ബന്ധത്തിലെ വേദനാപൂർണമായ വിള്ളലുകൾ പഴയ റോമൻ സാമ്രാജ്യത്വ സഭാഘടനയുടെയും അധികാര സങ്കൽപ്പത്തിന്റെയും (imperial and patriarchal ecclesiology) ബാക്കിപത്രമാണ്.

ചുരുക്കത്തിൽ, രാഷ്ട്രീയ-രാജകീയ മാതൃകയിൽ പ്രധാന നഗരങ്ങളിലെ സഭാ അദ്ധ്യക്ഷന്മാരായ എപ്പിസ്കോപ്പാമാർ അധികാരം കൈയാളുകയും കർതൃത്വം നടത്തുകയും ചെയ്തപ്പോഴാണ് സഭയിൽ പ്രധാന ഭിന്നതകൾ ഉണ്ടായത്. 'നിങ്ങൾ ലോകത്തിലെ ഭരണാധികാരികളെപ്പോലെ ആകരുത്' (മത്തായി 20:25-26) എന്നു യേശുക്രിസ്തു പറഞ്ഞതിന് നേർ വിരുദ്ധമായിട്ടാണ് സാമ്രാജ്യത്വ സഭാഘടന രൂപപ്പെട്ടത്. പിൽക്കാല ലോകത്തിൽ സാമ്രാജ്യത്വ കൊളോണിയലിസം (Imperial Colonialism) എങ്ങനെ ലോകത്തെ കീഴടക്കാൻ ശ്രമിച്ചുവോ അതേ മാതൃകയാണ് സാമ്രാജ്യത്വ മാതൃകയിൽ പഴയ പാത്രിയർക്കേറ്റുകൾ (Imperial Ecclesiology) സ്വീകരിച്ചത്. ഐക്യപ്രസ്ഥാനങ്ങൾ പലതുണ്ടായെങ്കിലും പഴയ റോമൻ, പോർച്ചുഗീസ്, ബ്രിട്ടീഷ് തുടങ്ങിയ സാമ്രാജ്യങ്ങളുടെ അധികാരഭൂതങ്ങൾ ഇന്നും നമ്മെ ആവേശിക്കുകയും സഹോദരങ്ങളായ നമ്മെ തമ്മിലടിപ്പിക്കുകയും ചെയ്യുന്നു.

അതുകൊണ്ട് ഡോ. അത്താനാസ്യോസ് മെത്രാപ്പോലീത്താ ഓർത്തഡോക്സ് വേദശാസ്ത്രത്തിന്റെയും പൈതൃക പാരമ്പര്യത്തിന്റെയും വെളിച്ചത്തിൽ അവതരിപ്പിക്കുന്ന ആദിമ സഭാവിജ്ഞാനീയ കാഴ്ചപ്പാടുകൾ നമ്മുടെ സവിശേഷ ശ്രദ്ധയ്ക്ക് വിഷയമാക്കേണ്ടതാണ്.

2. ഫ്രാൻസിസ് മാർപാപ്പാ സ്ഥാനമേറ്റ് നടത്തിയ പ്രസംഗത്തിൽ പറഞ്ഞു, "ഞാൻ റോമിലെ ബിഷപ്പാണ്", ഇത് എല്ലാ പാപ്പാമാരുടെയും പ്രഥമ സ്ഥാനപ്പേരാണ്. എന്തിനാണ് ഫ്രാൻസിസ് പാപ്പാ അതെടുത്ത് പറഞ്ഞത്? ക്രിസ്തീയ

സഭാശാസ്ത്രപരമായി ഏറ്റവും ഉചിതമായ സ്ഥാനം അതാണ്. ഓർത്തഡോക്സ് സഭകൾക്കെല്ലാം ഏറ്റം സ്വീകാര്യമായ സ്ഥാനമാണത്. അതേക്കുറിച്ച് ആ സമയത്തു തന്നെ വിശദമായി എഴുതിയിരുന്നതുകൊണ്ട് അതിലേക്ക് കടക്കുന്നില്ല. Bishop of Rome (Episcopus romanus) എന്ന് മഹാനായ ഫ്രാൻസിസ് പാപ്പാ പറഞ്ഞതുപോലെ കോൺസ്റ്റാന്റിനോപ്പിളിലേയും അലക്സാന്ത്രിയായിലെയും അന്ത്യോഖ്യായിലെയും പാത്രിയർക്കീസന്മാർ ആത്മാർത്ഥമായി പറഞ്ഞിരുന്നെങ്കിൽ ("ഞാൻ അലക്സാന്ത്രിയയിലെ/അന്ത്യോഖ്യയിലെ എപ്പിസ്കോപ്പാ ആണ്") ഓർത്തഡോക്സ് സഭകളിൽ ഇന്നും നിലനിൽക്കുന്ന മിക്ക കലഹങ്ങളും സംഘർഷങ്ങളും മുടക്കുകളും ഇല്ലാതായേനെ (ഈ സ്ഥലപ്പേരുകൾ മൂന്നും ഇന്ന് പുരാതന സഭാചരിത്രത്തിന്റെ തിരുശേഷിപ്പുകളായി മാത്രമേ നിലനിൽക്കുന്നുള്ളു).

3. 'എപ്പിസ്കോപ്പാ' (Bishop) യുടെ പ്രധാന ചുമതലകളിലൊന്ന് സഭാശരീരത്തിന്റെ ഐക്യം നഷ്ടപ്പെടാതെ അതിന്റെ സമഗ്രത കാത്തുസൂക്ഷിക്കുകയെന്നതാണ്. ഐക്യത്തിന്റെ പ്രതീകമാണ് എപ്പിസ്കോപ്പാ. എന്നാൽ ചരിത്രം നോക്കുമ്പോൾ ആ സ്ഥാനം പലപ്പോഴും ഭിന്നതയുടെ പ്രതീകമായി മാറുന്നു. ഇരുപത്തൊന്നാം നൂറ്റാണ്ടിലെ കേരളത്തിൽ വരെ ഇത് വ്യക്തമാണ്. ഒരു സഭയിൽ ഭിന്നതയുണ്ടാക്കണമെന്നോ, പുതിയ ഒരു സഭ സൃഷ്ടിക്കണമെന്നോ ആഗ്രഹിക്കുന്നവർ ആദ്യം ശ്രമിക്കുന്നത് ഒരു ബിഷപ്പിനെ ഉണ്ടാക്കാനാണ്. ന്യായമായ മാർഗ്ഗത്തിലൂടെ അത് ലഭ്യമല്ലാത്തതുകൊണ്ട് അവർ കുത്സിത മാർഗ്ഗം അവലംബിക്കും. അതുവരെ സാധാരണ വിശ്വാസി എന്നോ ഉപദേശി എന്നോ പാസ്റ്റർ എന്നോ അറിയപ്പെട്ടിരുന്ന ആൾ ഒരു സുപ്രഭാതത്തിൽ ബിഷപ്പായും ആർച്ച് ബിഷപ്പായും പൗരസ്ത്യ സഭയുടെ മെത്രാപ്പോലീത്തായായും അതിനപ്പുറത്തുള്ള സ്ഥാനിയായും പ്രത്യക്ഷപ്പെടും. വൻ സാമ്പത്തിക ക്രമക്കേടുകളെ സർക്കാരിൽ നിന്നും മറ്റും മറച്ചുവയ്ക്കാനും ഈ സ്ഥാനം ഉപയോഗിക്കുന്നവരുണ്ട്.

ക്രിസ്തീയ സഭയിൽ, പ്രത്യേകിച്ച് ഓർത്തഡോക്സ് പാരമ്പര്യത്തിൽ സുപ്രധാനമായ എപ്പിസ്കോപ്പാ സ്ഥാനത്തെക്കുറിച്ചും സുന്നഹദോസിനെക്കുറിച്ചും വളരെ സുചിന്തിതമായ വിശകലനമാണ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ നടത്തുന്നത്.

4. ഫ്രാൻസിസ് പാപ്പാ തന്റെ ശുശ്രൂഷയുടെ ഏതാണ്ട് അവസാന ഘട്ടമായപ്പോൾ, 'സുന്നഹദോസ്' എന്ന ആശയം കേന്ദ്രവിഷയമായി കത്തോലിക്കാ സഭയിൽ ചർച്ചകൾ നടത്തുവാൻ ആവശ്യപ്പെട്ടിരിക്കയാണ്. ഈ വാക്കും ആശയവും ഓർത്തഡോക്സ് സഭകൾക്കൊന്നും പുതുമയുള്ളതല്ല. മാത്രവുമല്ല, സഭാഘടനയിൽ അവശ്യം ഉണ്ടായിരിക്കേണ്ട ഒപ്പനടപ്പ് (Walking together അതാണ് Synodos എന്ന വാക്കിനർത്ഥം), സമാലോചന, സംവാദം എന്നിവയെല്ലാം കുറെയൊക്കെ തത്വത്തിലാണെങ്കിലും ഓർത്തഡോക്സ് സഭകൾ ചരിത്രത്തിലുടനീളം കാത്തുസൂക്ഷിച്ചു. കത്തോലിക്കാ സഭയിൽ രണ്ടാം വത്തിക്കാൻ സുന്നഹദോസോടു കൂടി ക്രമമായിട്ടുള്ള മെത്രാൻ സിനഡ് എന്ന സംഗതി നടപ്പിൽ വരുത്തി. ഇപ്പോൾ ഒരു പടി കൂടെ കടന്ന് ഫ്രാൻസിസ് പാപ്പാ ലക്ഷ്യമാക്കുന്നത്. സുന്നഹദോസികമായ കൂട്ടുചർച്ചകളും സമവായങ്ങളും സഭയുടെ താഴത്തെ തട്ടിൽ തൊട്ടു തുടങ്ങണമെന്നാണ്. ഇതും ഓർത്തഡോക്സ് സഭകളിൽ പുതിയ പ്രബോധനമല്ല. അത്മായ വിശ്വാസികളും വൈദിക-മെത്രാൻ ശ്രേണികളും ചേർന്ന സമവായത്തിലൂടെയാണ് സഭയ്ക്ക് ദിശാബോധവും ദൗത്യനിർവഹണവും ഉണ്ടാകേണ്ടത് എന്നത് സുന്നഹദോസിന്റെ കാതലായ അർത്ഥതലമാണ്. അതുകൊണ്ടാണല്ലോ മെത്രാന്മാർ മാത്രം കൂടുന്ന സമിതിക്ക്, 'എപ്പിസ്കോപ്പൽ" സുന്നഹദോസ് എന്നു വിശേഷിപ്പിച്ചു പറയുന്നത്. അത് പൂർണ്ണ സുന്നഹദോസിന്റെ ഒരു ഭാഗമേ ആകുന്നുള്ളു എന്ന ധ്വനി അതിലുണ്ടല്ലോ.

5. എപ്പിസ്കോപ്പാ എന്ന വാക്ക് 'ഇടയൻ' എന്നു മലയാളത്തിൽ മൊഴിമാറ്റുന്നതാണ് നല്ലത് എന്നു തോന്നുന്നു. സുറിയാനിക്കാർ ആ ഗ്രീക്കു പദം – Episcopos – തർജ്ജമ ചെയ്തില്ല. മേൽനോട്ടക്കാരൻ, സൂപ്രണ്ട്, കങ്കാണി, ബോസ്, ലീഡർ എന്നൊക്കെ തർജ്ജമ ചെയ്താൽ അർത്ഥച്യുതി സംഭവിക്കും. യേശു ഏറ്റവും സന്തോഷത്തോടെ സ്വയം വിശേഷിപ്പിച്ചത് 'നല്ല ഇടയൻ' എന്നാണല്ലോ. സ്ഥാപനവൽക്കരിക്കപ്പെട്ട സഭയിൽ അത് മുകളിൽ നിന്ന് നിരീക്ഷിക്കുന്ന അധികാരിയുടെ അടയാളമായി വ്യാഖ്യാനിക്കപ്പെട്ടു. ലത്തീൻ പാരമ്പര്യത്തിൽ ഫ്യൂഡൽ സമ്പ്രദായമനുസരിച്ച് മെത്രാന്റെ മോതിരം മുത്തുന്നത്, വിധേയത്വവും അനുസരണവും കാണിക്കാനാണല്ലോ. ആടുകളെ ജാഗ്ര




തയോടെ കരുതുകയും അവർക്കുവേണ്ടി ജീവനെ കൊടുക്കുകയും ചെയ്യുന്ന ഇടയന്റെ ചിത്രമല്ല, ഭരണാധികാരിയുടെ കർശനമായ മേൽനോട്ടമാണ് അവിടെ (ഓർത്തഡോക്സ് പാരമ്പര്യത്തിൽ, മെത്രാന്മാർക്ക് മോതിരമില്ല. അതുകൊണ്ട് പുറംകൈ കൊണ്ട് മുത്തിക്കാതെ ഉള്ളംകൈ കൊണ്ട് അനുഗ്രഹിക്കയാണല്ലോ വേണ്ടത്). മേൽനോട്ടം (Episcopi) എന്നാൽ ആടുകൾ ചിതറിപ്പോയി ചെന്നായ്ക്കൾക്ക് ഇരയാകാതിരിക്കാനും, വല്ല പൊത്തിലും വീണ് കാലൊടിഞ്ഞ കുഞ്ഞാടുകൾ ഉണ്ടോ എന്നറിയാനും, ഉണ്ടെങ്കിൽ അതിനെ തോളിലേറ്റാനും, എവിടെയാണ് ആടുകൾക്ക് പുല്ല്, വെള്ളം എന്നൊക്കെ തിരയാനുമാണ്. ഇതാണ് ഇടയന്റെ ഭരണവും ആഭരണവും. അൽപ്പം ദ്രാവിഡ ശൈലിയിൽ പറഞ്ഞാൽ എപ്പിസ്കോപ്പാ എന്ന വാക്ക് കരുതലാൾ (Carer) എന്നു തർജ്ജമ ചെയ്യാമെന്ന് തോന്നുന്നു.

ഒരു വിധത്തിൽ ഇടയൻ "തൃണമൂൽ" ആണ്. Grass roots. സാധാരണക്കാരുടെ വിശ്വാസത്തിന്റെ വേരിൽ നിന്നാണ് ഇടയത്തം ഉരുത്തിരിയുന്നത്. അവരാണ് ഓക്സിയോസ് (= യോഗ്യൻ) എന്നു ചൊല്ലുന്നത്. പട്ടംകൊട പൂർത്തിയാകണമെങ്കിൽ വിശ്വാസികളായ ജനങ്ങളുടെ ഓക്സിയോസ് വിളി അവശ്യം ആവശ്യമാണ്. ഇപ്പോൾ അതു വെറും ആചാരമാണെങ്കിലും ഗ്രീക്ക് സഭയിലും മറ്റും മെത്രാന്മാർക്ക് മാത്രമല്ല, വൈദികർക്കും ശെമ്മാശന്മാർക്കുമൊക്കെ പട്ടംകൊട വേളയിൽ 'ഓക്സിയോസ്' (Axios) ചൊല്ലണം. അങ്ങനെ ജനങ്ങളുടെ അംഗീകാരത്തോടെ പട്ടമേറ്റയാൾ തെറ്റായ സ്വന്തം പ്രവൃത്തികൾ മൂലം ജനങ്ങൾക്ക് അനർഹനായിത്തീർന്നാൽ, അനാക്സിയോസ് (അയോഗ്യൻ) എന്നു വിളിച്ചു പുറത്താക്കാനും ദൈവജനത്തിന് അധികാരമുണ്ട്. വിശ്വാസികളായ ദൈവജനത്തിന്റെ മധ്യത്തിലും അവരോടു ചേർന്നും മാത്രമേ "പട്ട"ത്തിന് സാംഗത്യമുള്ളു എന്നാണല്ലോ ഇത് കാണിക്കുന്നത്.

6. ഓർത്തഡോക്സ് സഭാവിജ്ഞാനീയത്തിൽ പൂർണ്ണമായും പരിഹരിക്കാൻ കഴിയാത്ത ഒരു സമസ്യയാണ് തദ്ദേശീയ സഭ (Local Church) എന്ന ആശയം. പുതിയനിയമകാലത്ത് പന്ത്രണ്ട് അപ്പോസ്തലന്മാർ പൗലോസ് ശ്ലീഹാ എന്നിവരുടെ മിഷണറി പ്രവർത്തനം മൂലം സംജാതമായ തദ്ദേശീയ സഭകൾ നല്ല മാതൃകയായിരുന്നു. ഓരോ സഭയും അതാതിന്റെ പൂർണ്ണ സ്വാതന്ത്ര്യത്തിലും അതേസമയം പരസ്പരം ക്രിസ്തുവിലുള്ള ഏക വിശ്വാസത്തിലും വിശുദ്ധ കുർബാനയിലും സ്നേഹത്തിന്റെ ഏക ആത്മാവിലുള്ള സഹകരണത്തിലും സംസർഗ്ഗം നിലനിർത്തി.

ആധുനിക കാലത്ത് ദേശരാഷ്ട്രം (Nation State) എന്ന ആശയം വന്നപ്പോഴും ഇത് കുറെ സാധ്യമായിരുന്നു. ഓർത്തഡോക്സ് സഭകൾ പൊതുവെ ഈ ദേശരാഷ്ട്രങ്ങളുടെ അടിസ്ഥാനത്തിൽ തദ്ദേശീയത നിർവ്വചിച്ചിരുന്നു. മിക്കവാറും ഒരേ ഭാഷ, ഒരേ സംസ്കാരം, ഒരേ വംശം എന്നിവയൊക്കെ ദേശരാഷ്ട്രത്തിൽ അടിസ്ഥാനമായതുപോലെ ചില സഭകളും കരുതി. എന്നാൽ ഇത് ഒരു പരിധിക്ക് അപ്പുറത്തേയ്ക്ക് കൊണ്ടുപോകാൻ പാടില്ല. കാരണം, ഭാഷ, വംശം, ജാതി എന്നിവയ്ക്ക് അതീതമാണ് സഭയും അതിന്റെ വിശുദ്ധ കുർബാ

നയും. എന്നാൽ ഇപ്പോൾ പുതിയ സാങ്കേതിക-ഡിജിറ്റൽ സംസ്കാരത്തിൽ രാഷ്ട്രങ്ങളുടെ അതിരുകൾക്ക് അതീതമായ ആശയവിനിമയം, ഗതാഗതം എന്നിവ ഉരുത്തിരിഞ്ഞു. പരമാധികാര രാഷ്ട്രം എന്ന സങ്കൽപ്പം തന്നെ ചോദ്യം ചെയ്യപ്പെട്ടു തുടങ്ങി. ബോധപൂർവ്വമുള്ള കുടിയേറ്റം, യുദ്ധം, പ്രകൃതിക്ഷോഭം, രാഷ്ട്രീയ പീഡന സാഹചര്യങ്ങൾ എന്നിവയാലുള്ള അഭയാർത്ഥി പ്രവാഹം തുടങ്ങിയവ മൂലം ഓരോ പ്രാദേശിക സഭയും സാർവ്വദേശീയമായി കഴിഞ്ഞു. അപ്പോൾ എങ്ങനെയാണ് അതു നിർവചിക്കുക? അമേരിക്ക പോലുള്ള രാജ്യങ്ങളിൽ ലോകത്തിലെ എല്ലാ ഓർത്തഡോക്സ് സഭകൾക്കും പള്ളികളും വിശ്വാസികളുമുണ്ട്. അവരൊക്കെ ഇംഗ്ലീഷ് മാതൃഭാഷയായും സാംസ്കാരികമായി അമേരിക്കൻശൈലിയും പിന്തുടരുന്നു. എന്നാൽ ഇന്ത്യ പോലുള്ള രാജ്യങ്ങളിൽ വിവിധ ഭാഷകളും സാംസ്കാരിക ധാരകളും ഭക്ഷണക്രമങ്ങളും വേഷങ്ങളും ആചാരങ്ങളും നിലനിന്നിരുന്നു. എങ്കിലും ഇന്ത്യയെയും ദേശരാഷ്ട്രങ്ങളുടെ വകുപ്പിലാണ് പെടുത്തിയിരിക്കുന്നത്.

റോമൻ കത്തോലിക്കാ സഭ ഈ പ്രശ്നം പരിഹരിച്ചത് പാപ്പായുടെ ഏകഛത്രാധിപത്യത്തിൻകീഴിൽ സാർവ്വത്രികസഭ (Ecclesia universalis) പ്രാദേശിക സഭ (Ecclesia localis) എന്ന രീതിയിൽ സഭയെ വേർതിരിച്ചുകൊണ്ടാണ്. കത്തോലിക്കാ വീക്ഷണത്തിൽ പരമ്പരാഗതമായ പ്രാദേശികസഭ, സാർവ്വത്രിക സഭയുടെ ഒരു ബ്രാഞ്ച് പോലെയാണ്. അതിനു സ്വന്തമായി മെത്രാന്മാരെ തിരഞ്ഞെടുക്കാനോ സുന്നഹദോസ് നടത്താനോ സാധ്യമല്ല. നേരിട്ടു മാർപാപ്പായുടെ ഭരണത്തിൻ കീഴിലാണു ഓരോ പ്രാദേശിക ബിഷപ്പും. എന്നാൽ ഇപ്പോൾ പൗരസ്ത്യ കത്തോലിക്കാ റീത്തുകൾ അവരുടെ തദ്ദേശീയവും പൗരസ്ത്യവുമായ സ്വത്വം ഊന്നിപറഞ്ഞുകൊണ്ട് പുതിയൊരു വ്യവസ്ഥയ്ക്ക് ആവശ്യപ്പെട്ടതുകൊണ്ട്, സീറോ-മലബാർ സഭയുൾപ്പെട്ട പൗരസ്ത്യ റീത്തുസഭകൾ 'വ്യക്തിസഭ'യായി സ്വയംഭരണശേഷി (Sui Juris) കൈവരിച്ച്, സ്വന്തം സുന്നഹദോസും ഭാഗികമായി മെത്രാൻ തിരഞ്ഞെടുപ്പും മറ്റും നടത്തുകയും ചെയ്യുന്ന രീതി വന്നു. പക്ഷേ റോമിന്റെ അധികാരശേഷി നിലനിർത്തുന്നു. മാർപാപ്പായുടെ കൽപ്പന അനുസരിക്കാൻ വിസമ്മതിക്കുന്ന രീതി അടുത്ത കാലത്ത് സീറോ മലബാർ സഭയിലുണ്ടായി കുർബാനയർപ്പണത്തിന്റെ ദിശ സംബന്ധിച്ച്. ഈ പ്രവണത കൂടുതൽ ശക്തമായി വരുമ്പോൾ വൈവിധ്യത്തെക്കാൾ ഏകത്വത്തിന് പ്രാധാന്യം കൊടുത്തിരുന്ന റോമൻ കത്തോലിക്കാ സഭയുടെ പരമ്പരാഗത സഭാവിജ്ഞാനീയം തിരുത്തേണ്ടി വരും. ഇപ്പോൾ തന്നെ കത്തോലിക്കാ സഭ സ്വയം കമ്യൂണിയൻ ഓഫ് കമ്യൂണിയൻസ് (Communion of Communions) എന്നു വിശേഷിപ്പിച്ചു തുടങ്ങിയിട്ടുണ്ട്.

അപ്പോൾ പുതിയ ഡിജിറ്റൽ യുഗത്തിൽ രാഷ്ട്രത്തിന്റെ പരമാധികാരം, സഭകളുടെ ഭൂമിശാസ്ത്രപരമായ തദ്ദേശീയ സ്വത്വം എന്നിവയൊക്കെ പുനർവിചിന്തനത്തിൽ കാരണമായേക്കാം. എങ്കിലും ഭാഷ, സംസ്കാരം, പൈതൃകം തുടങ്ങിയ കാര്യങ്ങളിൽ പുതിയ സ്വത്വബോധം ലോകത്ത് പലയിടങ്ങളിലും ഉയർന്നു വരുന്നുണ്ട്. തന്മൂലം പ്രാദേശികസഭ എന്ന ആശയം അപ്രത്യക്ഷമാകാനിടയില്ല. കത്തോലിക്കാ പാരമ്പര്യത്തിൽ പറയുന്ന ആകമാനസഭ (Universal Church) എന്നതും, വിശ്വാസപ്രമാണത്തിൽ നാം ഏറ്റുപറയുന്ന കാതോലിക സഭ (Church Catholic -Katholiki Ecclesia) യും രണ്ടും രണ്ടാണ്. കാതോലിക സഭയിൽ ഭൂമിശാസ്ത്രപരമായ വ്യാപ്തി നിർബന്ധമല്ല. Catholic (kata + holos) എന്നാൽ സമ്പൂർണ്ണമായതിനെ സംബന്ധിച്ചത്, സകലത്തെയും ഉൾക്കൊള്ളുന്നത് എന്ന് അർത്ഥം പറയാം. അത് ഗുണപരമായ (qualitative) നിർവ്വചനമാണ്. അവിടെ ജനസംഖ്യ, വിസ്തൃതി, സ്ഥാപനശേഷി തുടങ്ങിയ quantitative വശങ്ങൾ പരിഗണിക്കപ്പെടുന്നില്ല. "ചെറിയ ആട്ടിൻകൂട്ട'മെന്ന് യേശു വിളിച്ച കൂട്ടായ്മയും കാതോലികമായിരുന്നു. വേദപുസ്തകപരമായും ഓർത്തഡോക്സ് സഭാശാസ്ത്രമനുസരിച്ചും ഒരു സഭയ്ക്കും 'ആകമാനസഭ' എന്ന വിശേഷണം എടുക്കാനാവില്ല. എല്ലാ സഭകളും സ്വാഭാവികമായും തദ്ദേശീയമാണ്. അവയെയെല്ലാം തമ്മിൽ ഏകവിശ്വാസത്തിലും വി. കുർബാനയിലും സ്നേഹത്തിന്റെ സഹകരണത്തിലും ക്രിസ്തുവിന്റെ ശരീരമായ ഏക സഭയായിത്തീരുന്നു.

7. മലങ്കര-അന്ത്യോഖ്യാ ബന്ധത്തിന്റെ ചരിത്രപരമായ നാൾവഴികൾ, കാനോനികവും ഓർത്തഡോക്സ് സഭാശാസ്ത്രപരവുമായ അതിന്റെ പരിണാമം, മലങ്കരസഭയുടെ തനിമയും സ്വാതന്ത്ര്യവും നിയോഗവും പൂർണ്ണമായി ഉൾക്കൊണ്ട ഭാവി സഭാ ദർശനം എന്നീ സംഗതികളിൽ മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ സന്തുലിതവും അനുരഞ്ജനാഭിമുഖവുമായ നിലപാട് എടുക്കുന്നു. അന്ധമായ "കക്ഷി"ത്വത്തിനു വഴങ്ങി പല നേതാക്കളും അണികളും നടത്തുന്ന പ്രസ്താവനകളും പ്രവൃത്തികളും ജനമനസ്സുകളിൽ കൂടുതൽ കൂടുതൽ വിഷം കലർത്തുമ്പോൾ, സുമനസ്സുകൾ അന്വേഷിക്കുന്നത് നിയമാധിഷ്ഠിതവും നീതിപൂർവ്വകവുമായ പ്രശ്നപരിഹാരവും സമ്യക്കായ യോജിപ്പുമാണ്. സമീപകാഴ്ചയും ദൂരെക്കാഴ്ചയും ഒരുപോലെയുണ്ടെങ്കിൽ മാത്രമേ മനുഷ്യർക്ക് ശരിയായ നടപ്പാതയും ലക്ഷ്യസ്ഥാനവും തെളിഞ്ഞു വരുകയുള്ളൂ.

സംഘർഷാത്മകമായ ചുറ്റുപാടുകൾക്കിടയിൽ കഴിയുമ്പോൾ നമ്മെ ശ്വാസം മുട്ടിക്കുകയും നമ്മുടെ ചിന്തകളെ വിഭ്രമിപ്പിക്കുകയും തീവ്രവികാരകലുഷമായ പ്രതികരണങ്ങളിലേക്ക് എടുത്തുചാടാൻ നമ്മെ നിർബന്ധിക്കയും ചെയ്യുന്ന ഘടകങ്ങളുണ്ട്. എന്നാൽ അവയിൽനിന്ന് സ്ഥലകാലങ്ങളിൽ നാം അകലുന്തോറും അവയുടെ അർത്ഥവും അർത്ഥരാഹിത്യവും നമുക്കു ബോധ്യപ്പെടും. വിഷലിപ്തമായ കക്ഷിവിരോധത്തിന്റെയും വ്യവഹാരങ്ങളുടെയും കാലത്ത് എല്ലാവരെയും ഒരുപോലെ കരുതി ഉത്തമമായ ഇടയശുശ്രൂഷ നടത്തുകയും, ജീവിതാന്ത്യകാലത്ത് സമാധാനത്തിന്റെ തുറമുഖം കാണുകയും ചെയ്ത പരിശുദ്ധനായ "പാമ്പാടി തിരുമേനി"യെപ്പോലുള്ളവർ സ്വജീവിതംകൊണ്ട് സഭയുടെ യുഗാന്ത്യദർശനം എന്താണെന്ന് നമുക്ക് വെളിപ്പെടുത്തി തന്നിട്ടുണ്ട്.

ചിത്രകാരൻ കാൻവാസിൽ ഒരു പ്രകൃതിദൃശ്യം വരയ്ക്കുന്നുവെന്ന് സങ്കൽപ്പിക്കുക. അയാൾ ആദ്യം ചെയ്യുന്നത് കാൻവാസിൽ ചക്രവാളരേഖയും ആ രേഖയിൽ അസ്തമയബിന്ദുവും (vanishing point) അടയാളപ്പെടുത്തുകയാണ്. കാൻവാസിനടുത്തു നിന്നാണ് അയാൾ ചിത്രം വരയ്ക്കുന്നത്. എന്നാൽ കൂടെക്കൂടെ ദൂരെ മാറി നിന്നും അത് വീക്ഷിക്കും. കാരണം തൊട്ടടുത്തു കാണുന്ന കാഴ്ച, ദൂരെ നിന്നു നോക്കുമ്പോൾ അമ്പേ വ്യത്യാസപ്പെടാം. പടം പൂർത്തിയാക്കി, കാഴ്ചക്കാർ കാണാൻ വരുമ്പോൾ, അവർ നോക്കുന്നത് അൽപ്പം അകലെ നിന്നാണ്. അതുകൊണ്ട് ചിത്രകാരൻ അന്തിമമായി അകലെക്കാഴ്ചയുടെ കോണിൽ നിന്നാണ് പ്രകൃതി ദൃശ്യത്തിന്റെ ചിത്രം പൂർത്തിയാക്കുന്നത്. ഇത് സഭയുടെ യുഗാന്ത്യദർശനത്തിന്റെ ഉപമയായി നമുക്ക് എടുക്കാം.

Eschatology എന്ന പേരിൽ തിയോളജിയുടെ അനുബന്ധമായി പഠിപ്പിക്കുന്ന സൃഷ്ടിയുടെ 'യുഗാന്ത്യ ദർശനം' വാസ്തവത്തിൽ കേന്ദ്രപ്രാധാന്യം അർഹിക്കുന്നു. സംഘർഷാത്മകമായ ചുറ്റുപാടുകൾക്കിടയിൽ കഴിയുമ്പോൾ നമ്മെ ശ്വാസം മുട്ടിക്കുകയും നമ്മുടെ ചിന്തകളെ വിഭ്രമിപ്പിക്കുകയും തീവ്രവികാര കലുഷമായ പ്രതികരണങ്ങളിലേക്ക് എടുത്തുചാടാൻ നമ്മെ നിർബന്ധിക്കയും ചെയ്യുന്ന ഘടകങ്ങളുണ്ട്. എന്നാൽ അവയിൽനിന്ന് സ്ഥലകാലങ്ങളിൽ നാം അകലുന്തോറും അവയുടെ അർത്ഥവും അർത്ഥരാഹിത്യവും നമുക്കു ബോധ്യപ്പെടും. വിഷലിപ്തമായ കക്ഷിവിരോധത്തിന്റെയും വ്യവഹാരങ്ങളുടെയും കാലത്ത് എല്ലാവരെയും ഒരുപോലെ കരുതി ഉത്തമമായ ഇടയശുശ്രൂഷ നടത്തുകയും, ജീവിതാന്ത്യകാലത്ത് സമാധാനത്തിന്റെ തുറമുഖം കാണുകയും ചെയ്ത പരിശുദ്ധനായ "പാമ്പാടി തിരുമേനി"യെപ്പോലുള്ളവർ സ്വജീവിതംകൊണ്ട് സഭയുടെ യുഗാന്ത്യദർശനം എന്താണെന്ന് നമുക്ക് വെളിപ്പെടുത്തി തന്നിട്ടുണ്ട്.

ഗ്രന്ഥകാരൻ തന്റെ ശുഭാപ്തി വിശ്വാസവും പ്രത്യാശയും സ്നേഹപൂർവ്വം, വ്യക്തമായി പ്രകാശിപ്പിക്കുന്നു. വിശ്വാസവും പ്രത്യാശയും സ്നേഹവുമില്ലാതെ ആർക്കും ക്രിസ്ത്യാനിയായിരിക്കാൻ സാധ്യമല്ലല്ലോ. "മനുഷ്യർക്ക് അസാധ്യമായത് ദൈവത്തിന് സാധ്യമാണ്" (ലൂക്കോസ് 18:27) എന്ന ക്രിസ്തുവചനവും നമുക്കുണ്ട്. "നേരം വെളുക്കുകയും നിങ്ങളുടെ ഹൃദയങ്ങളിൽ ഉദയനക്ഷത്രം ഉദിക്കയും ചെയ്വോളം ഇരുണ്ട സ്ഥലത്തു പ്രകാശിക്കുന്ന വിളക്കുപോലെ" (2 പത്രോസ് 1:19) നമ്മുടെ കർത്താവും രക്ഷിതാവുമായ യേശുമിശിഹായുടെ വചനങ്ങൾ നമുക്കു കാത്തു സൂക്ഷിക്കാം.

ഈ പുസ്തകം സർഗ്ഗാത്മകമായ സംവാദങ്ങൾക്കും തെളിഞ്ഞ സൗഹൃദങ്ങൾക്കും ക്രിസ്തുവിനൊപ്പമുള്ള സഹയാത്രയ്ക്കും നമ്മെ പ്രേരിപ്പിക്കട്ടെ.

**ഓർത്തഡോക്സി: നടപ്പും സിദ്ധാന്തവും**

**ഡോ. തോമസ് മാർ അത്താനാസിയോസ് മെത്രാപ്പൊലീത്താ**

പ്രസിദ്ധീകരണം: കറന്റ് ബുക്സ്.

അവതാരിക: ഫാ. ഡോ. കെ. എം ജോർജ്.

എഡിറ്റേഴ്സ്: ഫാ. ബിനോയ് ജോൺ പട്ടകുന്നേൽ, ഡോ. പി. ടി. അനു പടിയറ

വിതരണം: ഡിസി ബുക്സ് & കറന്റ് ബുക്സ്.

◆

# "മടുത്തുപോകാതെ നാം മുട്ടിപ്പായി പ്രാർത്ഥിക്കണം"

### വാങ്ങിപ്പിനു ശേഷം രണ്ടാം ഞായറാഴ്ച. വി. ലൂക്കോസ് 11: 9–20

ഫിലിപ്പോസ് റമ്പാൻ
(ജ്യോതിസ് ആശ്രമം, അബു റോഡ്, രാജസ്ഥാൻ)



യാചിപ്പിൻ എന്നാൽ നിങ്ങൾക്കു കിട്ടും, അന്വേഷിപ്പിൻ എന്നാൽ നിങ്ങൾ കണ്ടെത്തും, മുട്ടുവിൻ എന്നാൽ നിങ്ങൾക്ക് തുറക്കും. യാചിക്കുന്നവനു ഏവനും ലഭിക്കുന്നു. അന്വേഷിക്കുന്നവൻ കണ്ടെത്തുന്നു. മുട്ടുന്നവനു തുറക്കും എന്നു ഞാൻ നിങ്ങളോടു പറയുന്നു. എന്നാൽ നിങ്ങളിൽ ഒരു അപ്പനോടു മകൻ അപ്പം ചോദിച്ചാൽ അവനു കല്ലു കൊടുക്കുമോ, അല്ല മീൻ ചോദിച്ചാൽ മീനിനു പകരം പാമ്പിനെ കൊടുക്കുമോ? മുട്ട ചോദിച്ചാൽ തേളിനെ കൊടുക്കുമോ? അങ്ങനെ ദോഷികളായ നിങ്ങളുടെ മക്കൾക്കു നല്ല ദാനങ്ങളെ കൊടുപ്പാൻ അറിയുന്നു എങ്കിൽ സ്വർഗ്ഗസ്ഥനായ പിതാവു തന്നോടു യാചിക്കുന്നവർക്ക് പരിശുദ്ധാത്മാവിനെ എത്ര അധികം കൊടുക്കും. യേശുതമ്പുരാൻ തന്റെ ശിഷ്യന്മാരോടായി പ്രാർത്ഥനയുടെ പ്രാധാന്യത്തെക്കുറിച്ചും എപ്രകാരം ആയിരിക്കണം നമ്മുടെ പ്രാർത്ഥന എന്നു ശിഷ്യന്മാർക്ക് മനസ്സിലാക്കി കൊടുക്കുവാനായി ശ്രമിക്കുന്നു.

യേശുതമ്പുരാൻ തന്റെ പരസ്യശുശ്രൂഷയുടെ സമയത്ത് എപ്പോഴും രഹസ്യപ്രാർത്ഥനയ്ക്കു, പ്രത്യേകിച്ച് തനിയെ വേറിട്ടിരുന്നു ഏകാന്തമായി പ്രാർത്ഥിക്കുന്ന പല അവസരങ്ങളും നാം കാണുന്നുണ്ട്. യേശുതമ്പുരാന്റെ പ്രാർത്ഥനയുടെ ശക്തിയും പ്രാധാന്യവും മനസ്സിലാക്കിയ ശിഷ്യന്മാർ യേശുതമ്പുരാനോടു പറയുന്നു, "കർത്താവെ യോഹന്നാൻ തന്റെ ശിഷ്യന്മാരെ പഠിപ്പിച്ചതുപോലെ ഞങ്ങളെയും പ്രാർത്ഥിപ്പാൻ പഠിപ്പിക്കണമെ." (വി. ലൂക്കോസ് 11:1). ഭാരത മതപാരമ്പര്യത്തിൽ ഗുരുക്കന്മാർ ശിഷ്യർക്ക് ധ്യാനമന്ത്രം പറഞ്ഞു കൊടുക്കുന്നതുപോലെ യഹൂദപാരമ്പര്യത്തിൽ യഹൂദ റാബിമാർ ശിഷ്യന്മാർക്ക് പ്രാർത്ഥന പഠിപ്പിച്ചു കൊടുക്കുമായിരുന്നു. അതിൻപ്രകാരം യോഹന്നാൻ സ്നാപകനും തന്റെ ശിഷ്യന്മാരെ പ്രാർത്ഥിപ്പാൻ പഠിപ്പിച്ചു. അതുപോലെ ഞങ്ങളെയും പ്രാർത്ഥിപ്പാൻ പഠിപ്പിക്കണമെ എന്നാണ് ശിഷ്യന്മാർ യേഷുതമ്പുരാനോട് ആവശ്യപ്പെടുന്നത്.

**1. പ്രാർത്ഥനയിൽ ദൈവത്തെ പിതാവായി കാണുന്നു**

യേശു ശിഷ്യന്മാരെ പഠിപ്പിച്ച പ്രാർത്ഥനയുടെ പ്രത്യേകത ദൈവത്തെ പിതാവായി ഉൾക്കൊള്ളുന്നു എന്നതാണ്. "അവൻ അവരോടു പറഞ്ഞത്, സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ, നിന്റെ നാമം വിശുദ്ധീകരിക്കപ്പെടണമെ, നിന്റെ രാജ്യം വരേണമെ, നിന്റെ ഇഷ്ടം സ്വർഗ്ഗത്തിലെപ്പോലെ ഭൂമിയിലും ആകേണമെ, ഞങ്ങൾക്ക് ആവശ്യമുള്ള ആഹാരം ദിനംപ്രതി തരേണമേ. ഞങ്ങളുടെ പാപങ്ങളെ ഞങ്ങളോടു ക്ഷമിക്കണമെ, ഞങ്ങൾക്ക് കടം പെട്ടിരിക്കുന്ന ഏവനോടും ഞങ്ങളും ക്ഷമിക്കുന്നു. ഞങ്ങളെ പരീക്ഷയിൽ കടത്തരുതേ. ദുഷ്ടങ്കൽ നിന്നു ഞങ്ങളെ വിടുവിക്കണമെ." (വി. ലൂക്കോസ് 11:2-4). ഈ പ്രാർത്ഥനയിൽ ആകെ ആറ് അപേക്ഷകളാണുള്ളത്. ആദ്യത്തെ മൂന്ന് അപേക്ഷകൾ ദൈവരാജ്യ ആഗമനത്തിലുള്ള മൂന്നു പ്രതീക്ഷകൾ വ്യക്തമാക്കുന്നു. അവസാനത്തെ മൂന്നു അപേക്ഷകളിൽ ഭൂമിയിൽ മനുഷ്യജീവിതത്തിനു അനുപേക്ഷണീയമായ മൂന്നു കാര്യങ്ങൾ സമർപ്പിക്കുന്നു. ആദ്യത്തെ ഭാഗത്ത് അങ്ങ് പ്രധാന കേന്ദ്രമായിരിക്കുന്നു എങ്കിൽ രണ്ടാമത്തെ ഭാഗത്ത് ഞങ്ങൾ കേന്ദ്രമായിരിക്കുന്നു. ദൈവത്തെ പിതാവായി കണ്ട് സമീപിക്കുന്നതിൽ പ്രാർത്ഥന നടത്തുന്നവർ വെറും അടിമകളോ അന്യരോ അല്ല മക്കളാണ് എന്ന് സൂചിപ്പിക്കുന്നു. അതായത് പ്രാർത്ഥന എന്നു പറഞ്ഞാൽ സ്വർഗ്ഗീയ പിതാവിന്റെ സന്നിധിയിലേക്ക് പ്രിയമക്കൾ സ്വാതന്ത്ര്യത്തോടും കൂടി കടന്ന് ചെല്ലുന്നതാകുന്നു. മാനവചരിത്രത്തിലെ ഏറ്റവും ശ്രദ്ധേയമായ പ്രാർത്ഥനയാണ് കർത്തൃപ്രാർത്ഥന എന്നു അറിയപ്പെടുന്ന യേശുതമ്പുരാൻ പഠിപ്പിച്ച ഈ പ്രാർത്ഥന.



**2. മടുത്തുപോകാതെ നാം മുട്ടിപ്പായി പ്രാർത്ഥിക്കുന്നു**

വി, ലൂക്കോസ് 11-ാം അദ്ധ്യായം 5 മുതൽ 13 വരെയുള്ള വാക്യങ്ങളിൽ നിരന്തരമായി മടുത്തുപോകാതെ പ്രാർത്ഥിക്കുന്നതിന്റെ ആവശ്യകത വ്യക്തമാക്കുന്ന ഉപമകൾ ഇവിടെ കാണാം. നിരന്തരമായി അപേക്ഷിക്കുന്ന സ്നേഹിതന്റെയും മക്കൾ ആവശ്യപ്പെടുന്നത് കൊടുക്കുന്ന പിതാവിന്റെ ഉപമയും പകൽ സമയത്തെ സൂര്യതാപത്തിൽനിന്ന് രക്ഷനേടാൻ പലരും സന്ധ്യയിൽ യാത്ര ആരംഭിച്ച് പാതിരാത്രിയോടെ വിശ്രമം കണ്ടെത്തുക സാധാരണയായിരുന്നു. അപ്രകാരം രാത്രിയിൽ കയറിവന്ന ഒരു സ്നേഹിതന്റെ തുടർച്ചയായിട്ടുള്ള സഹായ അഭ്യർത്ഥനയെ നിരസിക്കുവാൻ സാധിക്കാത്തതിനാൽ എത്ര പ്രയാസം ആണെങ്കിലും, തന്റെ പക്കൽ ഇല്ല എങ്കിലും എവിടെ നിന്നെങ്കിലും വാങ്ങിച്ചാണെങ്കിലും ആ സ്നേഹിതനു കഴിക്കുവാൻ ആഹാരം കൊടുക്കുക തന്നെ ചെയ്യും. ഇതുപോലെ ആത്മാർത്ഥവും നിരന്തരവുമായി നടത്തുന്ന പ്രാർത്ഥനയിൽ ദൈവം കരുണചെയ്യും ഒരിക്കലും നിരസിക്കുകയില്ല. ഇതുപോലെ ദോഷിയായ ഒരു പിതാവ് തന്റെ കുഞ്ഞ് ആവശ്യപ്പെടുന്നത് ചെയ്തു കൊടുക്കും. അപ്പോൾ സ്വർഗ്ഗീയ പിതാവ് തന്നോടാവശ്യപ്പെടുന്നവർക്ക് നന്മകൾ ചൊരിയാതിരിക്കുമോ? ദൈവം കൊടുക്കുന്ന ദാനമായി വി. ലൂക്കോസ് എടുത്തുപറയുന്നത് പരിശുദ്ധാതമാവിനെയാണ്.

ദൈവിക ദാനങ്ങളിൽ ഏറ്റവും ശ്രേഷ്ഠമായതിനെപ്പോലും സ്വർഗ്ഗപിതാവ് തന്നോടു യാചിക്കുന്നവർക്ക് സൗജന്യമായും സമൃദ്ധിയായും നൽകുന്നു. അപേക്ഷിക്കുക, അന്വേഷിക്കുക, മുട്ടുക എന്നിവ പ്രാർത്ഥനയുടെ മൂന്നു വശങ്ങൾ ആണ്. ഇല്ലാത്തതെന്തെന്ന് ബോധ്യമായി അപേക്ഷിക്കുവാനും നഷ്ടപ്പെട്ടത് അന്വേഷിക്കുവാനും, അടയ്ക്കപ്പെട്ടിരിക്കുന്നതായി തോന്നുന്നിടത്ത് മുട്ടുവാനും ആരാധനയിൽ സാധിക്കണം. എന്നാൽ ചില സമയത്ത് നമ്മെ ആവശ്യബോധവും തീക്ഷ്ണതയും, സ്ഥിരതയും ഉള്ളവരാക്കുന്നതിലേക്കായി താൻ മറുപടി താമസിപ്പിച്ചേക്കാം. നമ്മുടെ ദൈവാശ്രയത്തെ വർദ്ധിപ്പിക്കുന്നതിനായി താൻ നമ്മെ പരീക്ഷയുടെ ചൂളയിൽ ശോധന കഴിച്ചേക്കാം. ആ അവസരത്തിലെല്ലാം നാം ക്ഷമയുള്ളവരായി നിരന്തരം പ്രാർത്ഥനയിൽ ഉത്സാഹികളായിരിക്കുവാൻ നമുക്ക് കഴിയണം. ഉത്സാഹമുള്ളപ്പോൾ പ്രാർത്ഥിപ്പാൻ ഒരു പ്രയാസവുമില്ല. എന്നാൽ പ്രാർത്ഥനയ്ക്കു ആഗ്രഹമില്ലാത്ത പല അവസരങ്ങൾ

നാം അഭിമുഖീകരിച്ചേക്കാം. അപ്പോഴാണ് നമ്മുടെ സ്ഥിരത പരിശോധിക്കപ്പെടുന്നത്. ഇങ്ങനെയുള്ള അവസരങ്ങളിലാണ് എഴുതിയ പ്രാർത്ഥനകൾ നമ്മെ സഹായിക്കുന്നത്. സ്വയമായി പ്രാർത്ഥിപ്പാൻ ശക്തിയില്ലെങ്കിൽ മറ്റുള്ളവർ എഴുതിയിട്ടുള്ള പ്രാർത്ഥനകൾ ചൊല്ലണം. അതിനു നിവൃത്തിയില്ലെങ്കിൽ ദൈവ സന്നിധിയിൽ മൗനമായിരിപ്പാൻ ശ്രമിക്കണം.

**3. പ്രാർത്ഥന ദൈവത്തോടുളഅള ഒരു ആത്മ സംവേദനമാണ്**

പലപ്പോഴും നമ്മുടെ പ്രാർത്ഥനയിൽ കപടത നിറയുന്നതായി കാണുന്നു. “നിങ്ങൾ പ്രാർത്ഥിക്കുമ്പോൾ കപടഭക്തിക്കാരെപ്പോലെ ആകരുത്.....നീയോ പ്രാർത്ഥിക്കുമ്പോൾ അറയിൽ കടന്ന് വാതിൽ അടച്ച് രഹസ്യത്തിൽ ഉള്ള നിന്റെ പിതാവിനോട് പ്രാർത്ഥിക്കുക. രഹസ്യത്തിൽ കാണുന്ന നിന്റെ പിതാവ് നിനക്ക് പ്രതിഫലം തരും” (വി. മത്തായി 6:5-8). നമ്മൾ ലോകപരമായ വ്യക്തിതാൽപര്യങ്ങൾക്ക് പ്രാധാന്യം കൊടുത്ത് ഭൗതികമായ സുഖങ്ങൾക്കുവേണ്ടി പ്രാർത്ഥിക്കുവാനായി ആഗ്രഹിക്കുന്നു. എന്നാൽ യേശുക്രിസ്തു പറയുന്നത് “സ്വർഗ്ഗസ്ഥനായ പിതാവ് ഇതൊക്കെയും നിങ്ങൾക്ക് ആവശ്യം എന്നറിയുന്നുവല്ലോ (വി. മത്തായി 6:32). ആയതിനാൽ ആത്മീയ കാര്യങ്ങളെ അന്വേഷിക്കുക. ഭൗതിക കാര്യങ്ങൾ കർത്താവ് നമുക്കു തരും. ആയതിനാൽ പ്രാർത്ഥന എന്നത് ദൈവത്തോടുള്ള ഭക്തിനിർഭരമായ ഒരു ആത്മസംവേദനമാണ്. പ്രാർത്ഥന ഒരു പരസ്യ പ്രദർശനം ആയിത്തീരാതെ ഏറ്റവും രഹസ്യമായി ദൈവസന്നിധിയിൽ അർപ്പിക്കുന്ന വ്യക്തിപരമായ കർമ്മമാണ്.

ഇടവിടാതെ പ്രാർത്ഥിപ്പിൻ (1 തെസ്സ. 5:16) നിരന്തരമായി പിതാവുമായുള്ള സമ്പർക്കമാണ് പ്രാർത്ഥന. സ്വന്തം ഇച്ഛകൾക്ക് പ്രാധാന്യം കൊടുക്കാതെ ദൈവഹിതത്തിനു നമ്മെ സമർപ്പിക്കുവാൻ പ്രേരിപ്പിക്കുന്ന പ്രധാന ഘടകം പ്രാർത്ഥനയാണ്. പ്രാർത്ഥനയിലൂടെ ദൈവീക ശക്തിയിൽ നാം ശരണപ്പെടുന്നു. നമ്മുടെ ഒന്നുമില്ലായ്മയെ നാം അംഗീകരിക്കുന്നു. പ്രാർത്ഥന സ്വർഗ്ഗത്തിലേക്കുള്ള നമ്മുടെ പ്രവേശന കവാടമാണ്. നമ്മുടെ ഹൃദയം പൂർണ്ണമായി ദൈവസന്നിധിയിൽ പകരുന്ന അവസരമാകണം പ്രാർത്ഥന. അതുകൊണ്ട് നമ്മുടെ ബുദ്ധിയിൽ ആശ്രയിക്കാതെ നമ്മുടെ ഹൃദയത്തെ അറിയുന്ന ദൈവത്തിൽ ആശ്രയിക്കുക. മനുഷ്യബുദ്ധിക്ക് അസാദ്ധ്യമായത് പ്രാർത്ഥനയിലൂടെ സാദ്ധ്യമായിതീരും എന്ന വിശ്വാസത്തോടെ ആത്മാർത്ഥതയോടെ പ്രാർത്ഥിപ്പാൻ നമുക്ക് കഴിയണം.

## ഓർമ്മചിത്രം



**മാത്യൂസ് മാർ അത്താനാസ്യോസിനെ ‘നിയുക്ത കാതോലിക്കാ’ ആയി ഐകകണ്ഠ്യേന തെരഞ്ഞെടുത്ത 1970 ഡിസംബർ 31-ന് എം.ഡി. സെമിനാരിയിൽ നടന്ന മലങ്കര അസോസിയേഷൻ. മാത്യൂസ് മാർ ഈവാനിയോസ് പാറേട്ട്, ഏബ്രഹാം മാർ ക്ലീമ്മീസ് (ക്നാനായ), പൗലോസ് മാർ പീലക്സീനോസ് (കണ്ടനാട്), ഫീലിപ്പോസ് മാർ തെയോഫിലോസ് (അങ്കമാലി), ദാനിയേൽ മാർ പീലക്സീനോസ് (തുമ്പമൺ), മാത്യൂസ് മാർ കൂറീലോസ് (കൊല്ലം), യൂഹാനോൻ മാർ സേവേറിയോസ് (കൊച്ചി), തോമസ് മാർ തിമോത്തിയോസ് (മലബാർ. പിന്നീട് പ. ദിദിമോസ് പ്രഥമൻ ബാവാ) എന്നിവർ മാത്യൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായോടൊപ്പം (പിന്നീട് പ. മാത്യൂസ് പ്രഥമൻ ബാവാ) വേദിയിലേക്ക്. പ. ഔഗേൻ ബാവായുടെ അധ്യക്ഷതയിലാണ് അസോസിയേഷൻ സമ്മേളിച്ചത്.**




**സുൽത്താൻ ബത്തേരി ഭദ്രാസനത്തിന്റെ ഔദ്യോഗികമുഖപത്രമായ നിർമ്മലസന്ദേശത്തിന്റെ ഓഫീസിന്റെ കൂദാശാ ഡോ. ഗീവർഗീസ് മാർ ബർന്നബാസ് നിർവഹിച്ചു.**



**മലബാർ ഭദ്രാസനത്തിലെ വൈദികരായ ഫാ. മാത്യു കെ. ടി. കോലമല, ഫാ. വി. വി. മാത്തുക്കുട്ടി, ഫാ. പി. സി. എബ്രഹാം എന്നിവർ ഗീവർഗീസ് മാർ പക്കോമിയോസിന്റെ പ്രധാന കാർമ്മികത്വത്തിൽ നടന്ന ശുശ്രൂഷയിൽ കോർഎപ്പിസ്കോപ്പാ സ്ഥാനത്തേക്ക് ഉയർത്തപ്പെട്ടു.**

## ഏകാഗ്രത

“പണ്ട് സെമിനാരിയിൽ പഠിച്ചപ്പോൾ ഡോ പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനി പറഞ്ഞു തന്നതാണ്. ഏകാഗ്രതയുടെ ആദ്യ നിമിഷങ്ങൾ മൊട്ടു സൂചി വീണാൽ വലിയ ശബ്ദമായിത്തോന്നാം. എന്നാൽ അവസാന നിമിഷങ്ങളിൽ പെരുമ്പറയടിച്ചാലും അറിയുകയില്ല.”

**- സഖറിയാ മാർ അന്തോണിയോസ്**



# “The Holy Spirit Reinforcing the Kingdom of God”

## (Second Sunday after the Feast of Dormition) Luke 9:11-20


**Fr. Geevarghese Thomas**


The “Kingdom of God” was mere a fascinating thought for the pharisees of Jesus’ time. They hardly realised Lord Jesus Christ’s salvific being in this world. “Once Jesus was asked by the Pharisees when the kingdom of God was coming, and he answered, The kingdom of God is not coming with things that can be observed, nor will they say, ‘look, here it is!’ or ‘there it is!’ For, in fact, the kingdom of God is within you” (Luke 17:20,21). Today, we must address the question, whether we resemble the mindset of pharisees, misled by our ignorance, amidst the fulfilled reality and the privileges granted us through Christ’s Incarnation. Our life unfurls the fruits of what we ask, seek and knock at. If we yearn to realise the Kingdom of God, we regard and bring into practice, the guidance of the Holy Spirit in bearing the fruits which gift divinisation to our mortality. On the contrary, in the absence of or neglecting the spiritual guidance, we are much fascinatingly allured by the colors of modern world, fulfilling and facilitating the comforts of mere flesh. This is what St. Paul writes – “For the flesh desires what is contrary to the Spirit, and the Spirit what is contrary to the flesh. They are in conflict with each other” (Galatians 5:17). In realising the Kingdom of God, Lord Jesus Christ gifts us few privileges fulfilled by the power and grace of the Holy Spirit.

**Reflections**

**1. “If you, then, who are evil, know how to give good gifts to your children, how much more will the heavenly Father give the Holy Spirit to those who ask him!” (Luke 9:13)**

Following the question by Christ, let us ask ourselves, what is our limit of receiving the Holy Spirit? The reception and acknowledgement of the Holy Spirit is proportional to the consciousness of the Kingdom of God. Lack of this consciousness distances us from the originality of our being. This is evident from creation history. “Then the Lord God formed man from the dust of the ground and breathed into his nostrils the breath of life, and the man became a living being” (Genesis 2:7). The acknowledgement and consciousness of the ‘breath of life’ gifted the creation- the fellowship with God in the Paradise. On the contrary, ignoring the ‘breath of life’ in pursuit of individuality (desire of self glory after listening to the serpent), deserted the creation from the Paradise. Essentially, the creation was gifted with the grace of the Holy Spirit, through the ‘breathe of life’. Jesus Christ through His Baptism, gives us the privilege of rebirth in the same creation order. This is manifested in the divine liturgies of the sacraments of Holy Baptism and Holy Ordination. Jesus said to Nicodemus- “Very truly I tell you, no one can enter the kingdom of God unless they are born of water and the Spirit” (John 3:5). In the Holy Baptism, the celebrant (ordained by the Holy Spirit) blows the ‘breathe of life’ (the Holy Spirit) into the receiver. Lord Jesus Christ breathed upon His disciples, giving them the power of Holy Spirit to transform the world into realised Paradise, by the power of the Gospel of Cross! In the Holy Ordination, the celebrant gives the same ‘breathe of life’ to the receiver, to become and resemble Christ the High Priest, to lead the congregation into the effect of Paradisiacal worship (obedience to God being the ultimate worship cf. 1 Samuel 15:22; Philippians 2:8). Besides these liturgical offices, the simple being of humankind is much more privileged to receive the gift of Holy Spirit. The virtue of thankfulness in waking up every morning, the discernment of abstaining from evil, the reliance upon God in making decisions in life, the virtue of endurance in hardships, the hope in the second coming of Christ etc., everything is the work of the grace of the Holy Spirit in us. There isn’t any limit of receiving the grace of Holy Spirit, altogether in transforming the world into the Kingdom of God.

To ‘ask’ is the freedom and the originality of God’s creation. It is the perfect state of ebullience and tranquility. This freedom frees us from all pursuits distancing us from God and also frees us from the worries concerned to this world or flesh. But then, this freedom is subject to one’s freewill. To ‘seek’ is the validation of the freedom gifted. Seeking manifests as the efforts directed by our freewill. If we constantly seek, in or through the gifted freedom, we make our lives constantly tread in realising the Kingdom of God. To ‘knock’ is the state or life of assured conviction; the knock of unwavering faith, opening up the doors of ambiguity to cherish the wide answers of freedom in God. God in His omnipotence has many solutions to the closed door problems of our life. We only need a faithful knocking to experience God’s omnipotence. It is also interesting to understand the three privileges in the following way- ‘To ask’ is the innate quality of God’s creation. It highlights the created order cherishing God’s bountiful providence. ‘To seek’ is the discernment of asking God and husking the deceits of evil. It highlights the life of free choice. ‘To knock’ is the final state of actualisation. It highlights the eternal soul. The flesh, the transitory life ceases. No matter how worthily we lived. The soul knocks awaits at the door of Christ’s second coming, for its ultimate transformation. In all stages, God in His unconditional love wants us to inherit the Kingdom of God through unceasing advocacy of Holy Spirit the comforter.

**Conclusion**

Lord Jesus Christ’s Incarnation (God becoming tangible) has manifested as the onset of realising the Kingdom of God amidst us. It is how much we ‘ask’, ‘seek’ and ‘knock’ for the Holy Spirit who gives us ‘life’ and the wisdom in its totality to inherit the Eternal Kingdom, by practicing the fruits of the Spirit. May God bless us.





## സാധുക്കളെ കരുതേണ്ടത് സഭയുടെ ദൗത്യം: പ. കാതോലിക്കാ ബാവ

തിരുവല്ല: സാധുജനങ്ങളെ കരുതുവാൻ സഭ എന്നും പ്രതിജ്ഞാബദ്ധമാണെന്ന് പ. മാത്യുസ് തൃതീയൻ കാതോലിക്കാ ബാവ പ്രസ്താവിച്ചു. പീഡിതരോടുള്ള സഹാനുഭൂതി ക്രിയാത്മകമാകേണ്ടതുണ്ട്. സാധു ജനങ്ങളെ കരുതേണ്ടത് സഭയുടെ പ്രധാന ദൗത്യമാണെന്നും പ. ബാവാ കൂട്ടിച്ചേർത്തു. കാതോലിക്കാ ദിന ധനശേഖരണാർത്ഥം നിരണം ഭദ്രാസന ആസ്ഥാനത്തുള്ള മാർ ബസേലിയോസ് ജൂബിലി സെൻററിൽ നടന്ന സമ്മേളനം ഉദ്ഘാടനം ചെയ്യുകയായിരുന്നു അദ്ദേഹം. നിരണം ഭദ്രാസനാധിപൻ ഡോ യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്ത അധ്യക്ഷനായിരുന്നു. ഫിനാൻസ് കമ്മിറ്റി പ്രസിഡൻറ് യൂഹാനോൻ മാർ പോളിക്കാർപ്പോസ്, വൈദിക ട്രസ്റ്റി ഫാ. തോമസ് വർഗീസ് അമയിൽ, മലങ്കര അസോസിയേഷൻ സെക്രട്ടറി അഡ്വ ബിജു ഉമ്മൻ, ഭദ്രാസന സെക്രട്ടറി ഫാ അലക്സാണ്ടർ എബ്രഹാം, ഫാ. ജിജി വർഗീസ് എന്നിവർ പ്രസംഗിച്ചു.



**തോമസ് മാർ അത്താനാസിയോസിന്റെ അഞ്ചാം ഓർമ്മ പെരുന്നാൾ സന്ധ്യ നമസ്കാരത്തിന് കോട്ടയം ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരിയിലെ അദ്ധ്യാപകരും വിദ്യാർത്ഥികളും പങ്കെടുത്തു.**



**കോട്ടയം ഓർത്തഡോക്സ് സെമിനാരിയിലെ അദ്ധ്യാപകരും വിദ്യാർത്ഥികളും മാവേലിക്കര തേയോഭവൻ അരമന സന്ദർശിച്ചു**



**കുമ്പഴ എം.ഡി. എൽ.പി. സ്കൂൾ കാതോലിക്കേറ്റ് & എംഡി സ്കൂൾസ് കോർപ്പറേറ്റ് മാനേജരായ ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് സന്ദർശിച്ചു.**



## ഫാ. കെ. ഐ. ഗീവർഗീസ് അന്തരിച്ചു

നിരണം ഭദ്രാസനത്തിലെ സീനിയർ വൈദികൻ മല്ലപ്പള്ളി കടുത്താനത്ത് ഫാ. കെ. ഐ. ഗീവർഗീസ് (78) അന്തരിച്ചു. മല്ലപ്പള്ളി ആനിക്കാട്ടുള്ള ഭവനത്തിൽ വിശ്രമജീവിതം നയിച്ചു വരികയായിരുന്നു.

ഭാര്യ: മല്ലപ്പള്ളി മേക്കരിങ്ങാട് അന്നമ്മ. മക്കൾ: ഏലിയാമ്മ വർഗീസ് (നഴ്സ് ബിലീവേഴ്സ് ആശുപ്രതി), അന്നമ്മ വർഗീസ് (ഷാർജ), ഷിബു വർഗീസ് (മാനേജർ, നെടുംകുന്നം സൗത്ത് സർവീസ് സഹകരണ ബാങ്ക്). മരുമക്കൾ: കല്ലൂപ്പാറ ചിറത്തലയ്ക്കൽ സി. പി. മാത്യു (പർച്ചേസ് വിഭാഗം ബിലീവേഴ്സ് ആശുപ്രതി തിരുവല്ല), ചെങ്ങരൂർ പറയകുന്നിൽ പോൾസൺ ഫിലിപ് (ഷാർജ), ജിഷ എം. ഇടി (പ്രധാനാധ്യാപിക എസ്എ എൽപി സ്കൂൾ മാമ്മൂട്). ശവസംസ്കാരം നടത്തി.

## മറിയം ഷാജി ജോൺ നിര്യാതയായി



പന്തളം: വട്ടമൺ പുത്തൻവീട് മറിയം ഷാജി ജോൺ (ഷൈനി 52) നിര്യാതയായി. തിരുവല്ല പരിയാരത്ത് കുടുംബാംഗമാണ്. കോട്ടയം ഓർത്തഡോക്സ് സെമിനാരി അദ്ധ്യാപകൻ ഫാ. ഡോ. ഷാജി പി ജോണിന്റെ (വികാരി, പത്തനംതിട്ട ബേസിൽ അരമന ചാപ്പൽ) സഹധർമ്മിണിയാണ്.

മകൻ: ആഷേർ ജോൺ (കോട്ടയം ഓർത്തഡോക്സ് സെമിനാരി മൂന്നാം വർഷ വിദ്യാർത്ഥി).

സംസ്കാരം പന്തളം അറത്തിൽ സെന്റ് ജോർജ് മഹായിടവകയിൽ പ. മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായുടെ മുഖ്യ കാർമ്മികത്വത്തിൽ നടത്തി

"നമ്മുടെ സഭ ദൈവത്തിന്റെ വകയാണെന്നും അതു ഒരിക്കലും നശിച്ചുപോകാൻ ഇടയില്ലെന്നും നിങ്ങൾക്കു നല്ലപോലെ വിശ്വാസം ഉണ്ടായിരിക്കേണ്ടതാണ്. സഭ ദൈവത്തിന്റെ സ്വന്തമാണെന്നും അതിൽ സ്വാഭിപ്രായം നട്ടു വളർത്താൻ ആർക്കും ദൈവം അവകാശം നൽകിയിട്ടില്ലെന്നും എല്ലാവരും ധരിച്ചിരിക്കേണ്ടതാണ്."

**– പ. വട്ടശ്ശേരിൽ തിരുമേനി**